൦

# ഉപോദ്ഘാതം

**0.1** മരണാന്തകനായ നസ്രായനായ യേശു മരണഭയം കൂടാതെ നിവർത്തിക്കാൻ തന്റെ ശിക്ഷ്യസമൂഹത്തെ ഭരമേൽപ്പിച്ച അനുപേക്ഷണീയ ദൗത്യദ്വയങ്ങൾ ആണ് പ്രേഷിതദൗത്യവും അജപാലനദൗത്യവും. ലോകാവസാനംവരെയും ഭൂതലസീമയതോളം നാനാസൃഷ്ടി വിഭാഗങ്ങളോട് ദൈവരാജ്യത്തിന്റെ രക്ഷാകരസന്ദേശം അറിയിച്ച് അവരെ മാനസാന്തരപ്പെടുത്തി സ്നാനപ്പെടുത്തിയും, ദിവ്യകൽപനകളുടെ ആചരണത്തിന് പരിശീലിപ്പിച്ചും സഭയോട് ചേർക്കുക എന്നാണ് കർത്തൃപ്രകല്പിതമായ പ്രേഷിതദൗത്യം. ഇപ്രകാരം സഭയിൽ ചേർക്കപ്പെടുന്നവരുടെ ദിവ്യപരിപാലനധർമ്മമാണ് അജപാലനദൗത്യം. പഴയനിയമത്തിലെന്നപോലെ പുതിയനിയമത്തിലും, ദിവ്യപരിപാലനത്തെ അജപാലനമായും ദൈവത്തെ നല്ല അജപാലകനുമായാണ് വിവക്ഷിക്കുന്നത്. ഈ ദൗത്യനിർവഹണത്തിന്റെ ഭാഗമായി കർത്തൃശിഷ്യനായ തോമസ് അപ്പോസ്തോലൻ ഭാരതത്തിൽ നിർവ്വഹിച്ച സുവിശേഷപ്രവർത്തനത്തിന്റെ സൃഷ്ടിയാണ് മലങ്കരസഭ. ദ്രാവിഡത്തിന്റെ സംഘകാലഘട്ടത്തിൽ സ്ഥാപിക്കപ്പെട്ട മലങ്കര നസ്രാണി ക്രിസ്ത്യാനി സമൂഹവും, പ്രാചീന സംസ്ക്കാരങ്ങളിൽ ഉടലെടുത്ത മറ്റേതൊരു സഭയെയുംപോലെ അതിന്റേതായ തദ്ദേശീയ തനിമയും പൈതൃകവും കൈവരിച്ചുവെന്നു വേണം സംഘകാല കൃതികളിലെ ക്രൈസ്തവ സ്വാധീനത്തിൽ നിന്ന് അനുമാനിക്കാൻ. ജാതിമതവിവേചനരഹിതമായ സംഘകാലഘട്ടത്തിലെ മലങ്കര സഭയുടെ സ്വത്വം തോമ്മാ മാർഗ്ഗത്തിലും നസ്രാണി പൈതൃകങ്ങളിലും വേണം കണ്ടെത്താൻ. എന്നാൽ തോമ്മാ മാർഗ്ഗത്തിൽ നിന്നും അപ്പോസ്തോലിക കാലാനുസൃതമായ നസ്രാണി പൈതൃകങ്ങളിൽ നിന്നും അന്യവൽക്കരിയ്ക്കുന്ന സ്വത്വ പരിവർത്തനഗതിയ്ക്കു മലങ്കരസഭയ്ക്കു വിധേയപ്പെടേണ്ടിവന്നു. അതോടൊപ്പം തന്നെ കർത്തൃ പ്രകൽപിതങ്ങളായ ദൗത്യദ്വയങ്ങളുടെ അപചയവും ഈ സഭയിൽ സംഭവിച്ചു.

**0.2** ആധുനിക കാലഘട്ടത്തിനു മുമ്പ് മലങ്കരസഭയുടെ സ്വത്വ പരിവർത്തനത്തെ നിർണ്ണായകമായി സ്വാധീനിച്ച രണ്ട് സംഭവങ്ങളാണ് കേരളത്തിലേക്കുള്ള സിറിയൻ അഭയാർത്ഥികളുടെ കുടിയേറ്റവും ബ്രാഹ്മണാധിനിവേശം മൂലം സംഘകാല സാമൂഹ്യഘടനയ്ക്കു സംഭവിച്ച ചാതുർവർണ്ണ്യ പ്രകാരമുള്ള ഘടനാപരിവർത്തനവും. സിറിയൻ കുടിയേറ്റവും, അതെ തുടർന്ന് വർദ്ധമാനമായ സിറിയൻ മിഷണറിമാരുടെ സന്ദർശനങ്ങളും വഴി പാശ്ചാത്യവും പൗരസ്ത്യവുമായ സുറിയാനി സഭകളുടെ സ്വാധീനത്തിൽപ്പെട്ട നസ്രാണി സമൂഹം ഒരു സുറിയാനിസഭയായി മാറി. സഭയുടെ വ്യക്തിത്വത്തിന് സുറിയാനി പരിവേഷം കൈവന്നു. ആരാധനാപരമായും, ദൈവശാസ്ത്രപരമായും, ഭരണപരമായും ഈ സഭയ്ക്കുണ്ടായിരുന്ന അപ്പോസ്തോലികവും തദ്ദേശീയവുമായ തനിമ തന്മൂലം നഷ്ടപ്പെടാൻ തുടങ്ങി എന്നു മാത്രമല്ല അതിന്റെ തദ്ദേശീയ വികാസം മുരടിച്ചുപോകുകയും ചെയ്തു. ബ്രാഹ്മണ കുടിയേറ്റം വഴിയുണ്ടായ ചാതുർവർണ്യ സാമൂഹ്യവ്യവസ്ഥിതിയിൽ സഭയും മേൽജാതി - കീഴ്ജാതി, സവർണ്ണ - അവർണ്ണ വിഭാഗീയതയോടു കൂടിയ ഒരു ജാതീയ സമൂഹമായി മാറി. അത് മലങ്കരസഭയെ പ്രേഷിതദൗത്യരഹിതമാക്കി; പ്രവാചകദൗത്യത്തെ നിർവീര്യമാക്കി. അജപാലനധർമ്മം പൂജാരീകരിക്കപ്പെട്ടും പരമ്പരാഗത പുരോഹിതവൃത്തിയായി പരിണമിയ്ക്കുകയും ചെയ്തു.

**0.3** പോർട്ടുഗീസുകാരുടെ വരവോടുകൂടി ഈ സഭയുടെ സ്വത്വ പരിവർത്തനത്തിന്റെ ആധുനിക യുഗം ആരംഭിക്കുന്നു. ആധുനിക കാലഘട്ടത്തിലെ ഈ സഭയുടെ സ്വത്വ പരിവർത്തനത്തിന് ബാഹ്യവും ആഭ്യന്തരവുമായ ഹേതുക്കൾ ഉണ്ട്. ബാഹ്യഹേതുക്കൾ പാശ്ചാത്യ അധിനിവേശ ശക്തികളുടെയും അവരുടെ സഭകളുടെയും ഇടപെടലുകളാണ്. കത്തോലിക്കരും നവീകരണക്കാരുമായ ആ സഭകളുടെ പ്രേഷിതവൃത്തി മലങ്കരസഭയെ ഖണ്ഡങ്ങളാക്കി. അവരുടെ ഭാഷ, വേഷം, നിയമം, ആരാധന, സഭാഘടന എന്നിവ അഭ്യസിപ്പിച്ച് പാശ്ചാത്യ അധികാരകേന്ദ്രങ്ങൾക്കോ അവയുടെ നിയന്ത്രണത്തിനോ വിധേയമാക്കി. അത് ഇവിടെ സഭാ വൈവിധ്യം നിലവിൽ വരുത്തുക മാത്രമല്ല, സഭയെ തോമ്മാ മാർഗ്ഗത്തിൽ നിന്നും നസ്രാണി പൈതൃകങ്ങളിൽ നിന്നും തദ്ദേശീയതയിൽ നിന്നും അന്യപ്പെടുത്തുകയും ചെയ്തു. എന്നാൽ ആഭ്യന്തരമായി ഈ സഭയുടെ സ്വത്വ പരിവർത്തനത്തിന് യത്നിച്ച ശക്തി പാശ്ചാത്യ ദൈവശാസ്ത്രാഭ്യസനം ലഭിച്ച ഈ സഭയിലെ വൈദികനേതൃത്വം തന്നെയാണ്. ജനീവയും റോമും കേന്ദ്രമാക്കി പ്രവർത്തിക്കുന്ന കത്തോലിക്കാ - അകത്തോലിക്കാ സഭാ ഐക്യപ്രസ്ഥാനങ്ങൾ വഴിയും മറ്റും വിദേശവേദികൾ പങ്കിടാനും, വിദേശ ദൈവശാസ്ത്ര പഠന കേന്ദ്രങ്ങളിൽ പഠിപ്പാനും അവസരം ലഭിച്ച വൈദികനേതൃത്വം, ഈ സഭയുടെ സ്വത്വത്തിന്റെ അടിവേരുകൾ അന്വേഷിച്ചറിയുന്നതിന് ശ്രമിക്കുകയോ, തിരുവെഴുത്തുകളുടെ വസ്തുനിഷ്ടവും പ്രവാചകീയവുമായ വായനയിലൂടെ

സുവിശേഷത്തിന്റെ മൗലിക ശുദ്ധതയിലേക്കും സഭയുടെ പ്രാക്ഘടനയിലേക്കും തിരിച്ചുപോകുന്നതിന് യത്നിക്കുകയോ ചെയ്യാതെ യവന - ലാറ്റിൻ ചിന്താസരണികളും, ആചാരമര്യാദകളും, വൈദിക അധികാരഘടനകളും ഇവിടെ സന്നിവേശിപ്പിച്ച് മലങ്കരസഭയെ പാശ്ചാത്യവൽക്കരിക്കുന്നതിനും, സഭയുടെ പ്രേഷിതദൗത്യത്തെ മതപരിവർത്തനരഹിതമാക്കി സഭയെ ഷണ്ഡീകരിക്കുന്നതിനും സഭയെ അനുഷ്ഠാനപ്രധാനമാക്കി അജപാലന ദൗത്യത്തെ പൂജാരീകരിച്ച് സഭയിൽ വൈദികാധിപത്യം ഉറപ്പിച്ച് സ്ഥാപനവൽക്കരിക്കുന്നതിനും മറ്റുമുള്ള ആശയനിർമ്മാണത്തിനാണ് മുതിർന്നത്. ഔപചാരിക കോളജ് വിദ്യാഭ്യാസത്തിനും പാശ്ചാത്യ ദൈവശാസ്ത്രപഠനത്തിനും അമിതപ്രാധാന്യം കല്പിച്ചുകൊണ്ട് അവ നേടുന്നതിന് ശ്രമിക്കുകയും, അതിന്റെ അടിസ്ഥാനത്തിൽ മലങ്കരസഭയുടെ സ്വത്വ പരിവർത്തനത്തിന് ബോധപൂർവ്വം ആശയനിർമ്മാണം നടത്തുകയും, സെമിനാരി പ്രിൻസിപ്പൽ - അദ്ധ്യാപകൻ എന്നീ നിലകളിൽ അനേക തലമുറ വൈദികഗണത്തെ പൗരോഹിത്യ - പരീശ സംസ്കാരത്തിലേക്കു ഉപനയിക്കുകയും ചെയ്ത ഒരു മേൽപട്ടക്കാരനാണ് പൗലോസ് മാർ ഗ്രീഗോറിയോസ്. തൊഴിൽപരമായി പ്രമുഖമായും ഒരു വൈദികനെന്നും, ലോകമതാചാര്യൻ എന്നും സ്വയം ആഭിമാനിക്കുന്ന അദ്ദേഹം മലങ്കരസഭയുടെ സ്വത്വപരിവർത്തനത്തിന് പാശ്ചാത്യ ബുദ്ധിദീപ്തി നേടി വികസിപ്പിച്ചെടുത്ത മതതത്വശാസ്ത്രത്തെയാണ് ഞങ്ങൾ "അന്യഥാ സുവിശേഷം" എന്ന് വിശേഷിപ്പിക്കുന്നത്. ഈ ബൗദ്ധിക സംരംഭത്തെ അവതരിപ്പിച്ചുകൊണ്ടും വിവരിച്ചുകൊണ്ടും അദ്ദേഹം ഇരുപതോടടുത്ത് ഗ്രന്ഥങ്ങളും, പ്രബന്ധസമാഹാരങ്ങളും പരശതം ലേഖനങ്ങളും രചിച്ചിട്ടുണ്ട്. ഈ കൃതികളിൽകൂടെ ആവിഷ്കൃതമായിരിക്കുന്ന, അദ്ദേഹത്തിന്റെ മതതത്വശാസ്ത്രത്തിന്റെ അന്യഥാ സുവിശേഷ സ്വഭാവം അഥവാ പാഷണ്ഡതയും, അതിന്റെ ഋണാത്മക രക്ഷാമൂല്യവും ജീവിതഗുണതയും വ്യക്തമാക്കുകയാണ് ഈ ലഘുപഠനത്തിന്റെ ലക്ഷ്യം.

ഇപ്രകാരമൊരു വിമർശനാത്മക പഠനത്തിന് ഞങ്ങൾ നിർബന്ധിതരായതിന്റെ കാരണങ്ങളും പ്രാരംഭത്തിൽ തന്നെ എടുത്തു പറയാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. സെമിനാരികൾ കേന്ദ്രീകരിച്ചുകൊണ്ടുള്ള ഈ അന്യഥാ സുവിശേഷ പ്രചരണവും അതിന്റെ നീരാളിപ്പിടുത്തത്തിൽ കുടുങ്ങിയ വൈദികനേതൃത്വവും മലങ്കരസഭയ്ക്കു നേടിക്കൊടുത്തുകൊണ്ടിരിക്കുന്ന ദുരവസ്ഥയെക്കുറിച്ചുള്ള അവബോധമാണ് പരിശുദ്ധാത്മപ്രേരിതമായ ഈ സംരംഭത്തിന്റെ മുഖ്യഹേതു. ഈ അന്യഥാ സുവിശേഷവും അതിന്റെ വക്താക്കളായ വൈദികനേതൃത്വവും മലങ്കരസഭയ്ക്കു നേടിത്തന്നിരിക്കുന്ന തൽസ്ഥിതി രക്ഷാമൂല്യത്തേക്കാൾ നാശമൂല്യവും, ജീവിതഗുണതയേക്കാൾ മാരകത്വവും, പ്രേഷിതത്വരയേക്കാൾ ജാതീകരണ പ്രവണതയും അജപാലന ജാഗ്രതയേക്കാൾ അജചൂഷണ വ്യഗ്രതയും ഒക്കെ ചേർന്ന തമോഗുണപ്രധാനമായ ഒരു പൈശാചിക സ്ഥിതിവിശേഷമാണ്. ഈ ദുരവസ്ഥയ്ക്കെതിരെ

യാണ് ഞങ്ങൾ പ്രതികരിക്കുന്നത്. പ്രേഷിതദൗത്യ ബാദ്ധ്യതയെ മതപരിവർത്തനരഹിതസംവാദമായോ ജീവകാരുണ്യപരമായ വികസനപ്രവർത്തനമായോ സിദ്ധാന്തിച്ച് പ്രായോഗികമാക്കി സഭയെ അതിന്റെ കർത്തൃപ്രകല്പിതമായ മൗലിക ദൗത്യദ്വയങ്ങളിൽ നിന്ന് അന്യപ്പെടുത്തി ഈ സഭയുടെ മാനുഷികവും ഭൗതികവുമായ വിഭവശേഷി ദുർവിനിയോഗം ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്നു. തന്മൂലം ജീവന്റെയും രക്ഷയുടെയും നിത്യ സുവിശേഷം അത് ആവശ്യമായിരിക്കുന്ന കോടാനുകോടി ഭാരതീയർക്കു നിഷേധിക്കപ്പെടുന്നു. സഭയുടെ വൈദികനേതൃത്വം യേശുവിനേയും സുവിശേഷത്തെയും പറ്റി ജാതികളുടെ മദ്ധ്യേ ലജ്ജിക്കുന്ന പ്രേഷിത ഭീരുക്കളായ ഒരു ഉപജാപകവൃന്ദമായി അധഃപതിച്ചിരിക്കുന്നു. അജപാലന സേവനം ഒരു ജാതീയ സമൂഹത്തിന്റെ മതാനുഷ്ടാനപരമായ പൂജാരിവൃത്തിയാക്കി യഥാർത്ഥ ഇടയപരിപാലനത്തിനു പകരം സാങ്കൽപ്പികരക്ഷ വാഗ്ദാനം ചെയ്യുന്ന ഒരു കപട സേവന മേഖലയായി തരംതാണിരിക്കുന്നു. സഭയുടെ വിഭവശേഷി വൻ ദൈവാലയ സമുച്ചയങ്ങളും, സ്മാരകങ്ങളും, മണിമന്ദിരങ്ങളും, കുരിശടികളും, അരമനകളും തീർക്കുന്നതിന് ധൂർത്തടിക്കപ്പെടുന്നു.

ജനനം മുതൽ സ്വർഗ്ഗാരോഹണം വരെ പരീശ – പൗരോഹിത്യ ദുർചെയ്തികൾക്കെതിരെ പോരാടിയ മനുഷ്യപുത്രനെ മഹാപുരോഹിതപട്ടം കെട്ടിച്ച് സ്വർഗ്ഗത്തിൽ വാഴിച്ച് അദ്ദേഹത്തിന്റെ ദൃശ്യപ്രതിപുരുഷന്മാരായി ഭൂമിയിൽ വാഴുന്നതിന് യേശുവിന്റെ വ്യാവഹാരിക ദൗത്യവുമായി പുലബന്ധം പോലുമില്ലാത്ത കൂദാശായജ്ഞത്തെ രക്ഷാമാർഗ്ഗമായി വൈദിക നേതൃത്വം ഘോഷിക്കുന്നു. ദൈവവിജ്ഞാനത്തിന്റെ കുത്തക അവകാശപ്പെട്ടുകൊണ്ട് അവർ കർത്തൃകല്പനകളുടെ ആഴങ്ങളിലേക്കു ചെല്ലുന്ന അന്വേഷണങ്ങളെ ബോധപൂർവ്വം പ്രതിരോധിച്ചുകൊണ്ട് വേദാഭ്യസനത്തെ ഒരു അക്കാദമിക് വ്യായാമമായി അധഃപതിപ്പിച്ചിരിക്കുന്നു. ഭാഷകളിലെ സങ്കീർണ്ണപദങ്ങളെ വിപുലീകരിച്ച് ആശയനിർമ്മാണം നടത്തിയും, വേദവിജ്ഞാനത്തിന്റെ മറവിൽ സ്വന്തം ആശയങ്ങൾ നട്ടുപിടിപ്പിച്ചും പുരോഹിതവർഗ്ഗം സഭയിൽ ആധിപത്യം പുലർത്താൻ ശ്രമിക്കുന്നു. ക്രിസ്തുദൗത്യത്തിന്റെ മൗലിക താല്പര്യങ്ങളോട് തന്നെ ഏറ്റുമുട്ടുന്ന മാർഗ്ഗഭ്രംശത്തിലേക്ക് വിശ്വാസിസമൂഹം നയിക്കപ്പെടുന്നു. അപമാനവീകരണത്തിന് അത്മായക്കാർ വിധേയരാക്കപ്പെടുന്നു. പള്ളിക്കർമ്മങ്ങളെ ആഡംബരപൂർണ്ണമാക്കി വിശ്വാസികളുടെ കീശയും കോശവും ചൂഷണം ചെയ്യപ്പെടുന്നു. ഈ അപസംസ്ക്കാരത്തിന്റെ വാഹകരായി പുജാരിപടയെ വൈദികനേതൃത്വം സെമിനാരി വഴി വാർത്തെടുക്കുന്നു. ഇവയ്ക്കെതിരായാണ് ഞങ്ങൾ പ്രതികരിക്കുന്നത്.

# 1

# ആഘാതം:
# അന്യഥാ സുവിശേഷം

*പ്രാരംഭമായിട്ട് ചില അശുദ്ധാത്മാക്കൾ തിരുവെഴുത്തുകളുടെ വ്യാഖ്യാനത്തിന് നമ്മെ പരിശീലിപ്പിക്കുന്നു. ആത്മപ്രശംസകരേയും പൊതു വിദ്യാഭ്യാസം ലഭിച്ചവരേയും പരിശീലിപ്പിക്കുന്നതിന് അവർ അതീവ തല്പരരാണ്. കാരണം, തന്മൂലം അവരെ ക്രമേണ വഞ്ചിച്ച് പാഷണ്ഡതയിലേക്കും ദൈവദൂഷണത്തിലേക്കും നയിക്കുന്നതിന് അവർക്കു സാധിക്കുമെന്നുള്ളതുകൊണ്ടാണ്. പ്രബോധന സമയത്ത് ആത്മാവിൽ അനുഭവപ്പെടുന്ന അസ്വസ്ഥത, അലങ്കോലപ്പെട്ടതും അവിശുദ്ധവുമായ ആനന്ദാനുഭൂതി എന്നിവകളിൽ നിന്നും നമുക്ക് ഈ പൈശാചിക ദൈവശാസ്ത്രത്തെ അഥവാ ദൈവനിന്ദാസൂത്രങ്ങളെ തിരിച്ചറിയാൻ സാധിക്കുന്നു. (St. John Climacus, The Ladder of Divine Ascent Step 26, Para 152)*

### 1.1 ആമുഖം

ഉപോദ്ഘാതത്തിൽ സൂചിപ്പിച്ചതുപോലെ, പൗലോസ് മാർ ഗ്രീഗോറിയോസ് തന്റെ ദാർശനിക പര്യവേഷണം വഴി നിർദ്ധരിച്ചെടുത്ത മതവിശ്വാസ സംഹിതയെ ആണ് ഞങ്ങൾ അന്യഥാ സുവിശേഷം എന്ന് വിശേഷിപ്പിക്കുന്നത്. അദ്ദേഹത്തെ ദാർശനിക പര്യവേഷണത്തിന് വഴിതിരിച്ചത് ചില ആഘാതങ്ങളാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ഒരു വേദപുസ്തക ഭാഷ്യകാരനായി ആത്മീയ സംതൃപ്തി കണ്ടിരുന്ന അദ്ദേഹത്തിന് പിന്നീട് വേദപുസ്തകം വായിച്ചതുകൊണ്ട് ആരും ദൈവജ്ഞാനം പ്രാപിച്ച് രക്ഷപ്പെടുന്നില്ലെന്നുള്ള അറിവ് ഏൽപ്പിച്ച ആഘാതമാണ് അതിൽ ഒന്ന്.

(**സ്നേഹം, സ്വാതന്ത്ര്യം, പുതിയ മാനവികത.** p. 651; തുടർന്ന് **സ്നേഹം** എന്നു മാത്രം ഈ പുസ്തക സമാഹാരം പരാമർശിക്കപ്പെടുന്നു). രണ്ടാമതായി താൻ ആരാണെന്ന ചോദ്യത്തിനു തൃപ്തികരമായ ഉത്തരം തന്റെ മതാനുഭവങ്ങളിൽ നിന്നോ വേദപരിജ്ഞാനത്തിൽ നിന്നോ കണ്ടെത്താനും അദ്ദേഹത്തിന് കഴിയാതെ പോയി. താൻ എത്ര പരിശ്രമിച്ചിട്ടും ഈശ്വരൻ ആരാണെന്ന ചോദ്യത്തിനു തൃപ്തികരമായ ഒരു ഉത്തരം തന്റെ മതാനുഭവങ്ങളിൽ നിന്നോ വേദപരിജ്ഞാനത്തിൽ നിന്നോ കണ്ടെത്താനും അദ്ദേഹത്തിനു കഴിയാതെപോയി. എന്നു മാത്രമല്ല ഈശ്വരൻ തനിക്കൊരു ദർശനം നൽകാനും കൂട്ടാക്കിയില്ല എന്നതാണ് മറ്റൊരു ആഘാതം.

യേശുക്രിസ്തുവിൽ കൂടി ദൈവം പൂർണ്ണമായി സ്വയം വെളിപ്പെടുത്തി എന്ന പുതിയനിയമ ഉപദേശവും അദ്ദേഹം അസ്വീകാര്യമെന്ന് കണ്ടെത്തി. ഈ നിഷേധാത്മക മതാനുഭവങ്ങൾ ഏൽപ്പിച്ച ആഘാതങ്ങൾ അദ്ദേഹത്തെ ശരിയായ സ്വയാവബോധപ്രാപ്തിയ്ക്കും, ഈശ്വരദർശന ലഭ്യതയ്ക്കും, വേദശാസ്ത്രത്തിന് ഒരു പ്രത്യയശാസ്ത്ര പീഠിക നിർമ്മിക്കുന്നതിനും മറ്റും വേണ്ടി ആശയനിർമ്മാണത്തിന് പ്രേരണ നൽകി. ആ പ്രേരണയുടെ ഫലമായി അദ്ദേഹം നടത്തിയ ഗ്രന്ഥപാരായണ യജ്ഞത്തിൽ, തന്റെ ആത്മീകവും ബൗദ്ധികവുമായ എല്ലാ ജിജ്ഞാസകളും ആവശ്യങ്ങളും തൃപ്തിപ്പെടുത്തുന്ന ഒരു ഗ്രന്ഥകാരനെ കണ്ടെത്തി. ആ ഗുരുവത്രേ നിസ്സായിലെ വി. ഗ്രീഗോറിയോസ്.

## 1.2 ജ്ഞാനഗുരുവും വിജ്ഞാന സ്രോതസ്സും

1.2.1 ക്രിസ്തീയ വിശ്വാസം യഹൂദമതജന്യമാണെന്നും, അതിന് തിരുവെഴുത്തുകൾ യാതൊരു ദാർശനിക അടിത്തറയും നൽകുന്നില്ലെന്നും, ആയതിനാൽ ക്രൈസ്തവ ദൈവശാസ്ത്രത്തിന് ഒരു പ്രത്യയശാസ്ത്ര പീഠിക നൽകാനുള്ള para - evangelical ശ്രമം യവന ക്രിസ്ത്യാനികൾ നടത്തിപ്പോന്നതായി പൗലോസ് മാർ ഗ്രീഗോറിയോസ് കണ്ടെത്തി. ക്രൈസ്തവ വിശ്വാസവും യവന തത്വശാസ്ത്രവും തമ്മിൽ നടന്ന ദാമ്പത്യജന്യമായ (ഞങ്ങളുടെ ദൃഷ്ടിയിൽ ഇണയല്ലാപ്പിണചേരൽ) ക്രൈസ്തവ ദർശനങ്ങളാണ് യഥാർത്ഥ ദൈവിക വിജ്ഞാന സ്രോതസ്സ് എന്നും അദ്ദേഹം മനസ്സിലാക്കി. ഇപ്രകാരമുള്ള ദാർശനികരിൽ സാർവലൗകിക പ്രസക്തിയുള്ള ക്രൈസ്തവ ദർശനത്തിന്റെ ഉപജ്ഞാതാവ് എന്ന നിലയിൽ നിസ്സായിലെ വി. ഗ്രീഗോറിയോസിനെ തന്റെ ഗുരുവായി വരിക്കുകയും അദ്ദേഹത്തിന്റെ നാമധാരിയായ മേൽപ്പട്ടക്കാരനാവുകയും ചെയ്തു. സഭയുടെ പൊതു കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഒരു വിശുദ്ധനാകയാൽ നിസ്സായിലെ വി. ഗ്രീഗോറിയോസിന്റെ ഉപദേശങ്ങൾ സഭയിലാകമാനം മാനിക്കപ്പെടേണ്ടതാണെന്നും പൗലോസ് മാർ ഗ്രീഗോറിയോസ് വാദിക്കുന്നു (See **Cosmic Man**, 1980, Introduction pp. xivffi; Freedom and Authority, ch. v.) ഈ യവന സഭാപിതാവിന്റെ ദർശന സംഹിത

യുടെ ഭാഷ്യമായിട്ടാണ് പൗലോസ് മാർ ഗ്രീഗോറിയോസ് തന്റെ അന്യഥാ സുവിശേഷത്തിന്റെ പ്രത്യയശാസ്ത്ര പീഠികയും, വിശ്വാസസത്യങ്ങളും അനുഷ്ഠാനവിധികളും ആവിഷ്കരിച്ചിരിക്കുന്നത്. പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ ആധുനിക ഉപജ്ഞാതാവ് എന്ന് ശിഷ്യഗണം വാഴ്ത്തുന്ന പൗലോസ് മാർ ഗ്രീഗോറിയോസിനെ ഈ പഠനത്തിന്റെ തുടർന്നുള്ള ഭാഗങ്ങളിൽ സൗകര്യത്തിനുവേണ്ടി 'ഭാഷ്യകാരൻ' എന്നായിരിക്കും അഭിസംബോധന ചെയ്യുക.

1.2.2 നിസ്സായിലെ വി. ഗ്രീഗോറിയോസ് തന്റെ യവന ക്രൈസ്തവ ദർശന സംഹിതയുടെ വിജ്ഞാനസ്രോതസ്സും മാനദണ്ഡവുമായി അംഗീകരിച്ചിരിക്കുന്ന "യുക്തിസഹമായ മനസ്സിനെ (*Epinoia*) യാണ് ഭാഷ്യകാരനും വിജ്ഞാന സമ്പാദനത്തിനുള്ള ഉപാധിയും, വിജ്ഞാനത്തിന്റെ മിഥ്യാതഥ്യകളെ അളക്കുന്നതിനുള്ള മാനദണ്ഡമായും തിരഞ്ഞെടുത്തിരിക്കുന്നത്. യുക്തിയേയും മനസ്സിനേയും ദൈവിക വിജ്ഞാനത്തിന്റെ സ്രോതസ്സായി അംഗീകരിച്ചുകൊണ്ടുള്ള ഒരു മതദാർശനിക സംഹിതയാണ് ഭാഷ്യകാരന്റെ അന്യഥാ സുവിശേഷം. ക്രൈസ്തവം എന്ന പ്രവാചക ധർമ്മപഥത്തിന്റെ യവനീകരണ പ്രകീയയ്ക്കു തുടക്കംകുറിച്ചത് പൗലോസ് അപ്പോസ്തലനാണെന്നു ഭാഷ്യകാരൻ ചൂണ്ടിക്കാണിക്കുന്നുണ്ടെങ്കിലും ദൈവികവിജ്ഞാന സ്രോതസ്സായി പൗലോസ് എടുത്തുകാട്ടുന്നത് ലഭിച്ച കൃപയ്ക്കൊത്തവണ്ണം നൽകപ്പെട്ട പരിശുദ്ധാത്മ വരമാണ് എന്ന് ഇവിടെ എടുത്തുപറയേണ്ടിയിരിക്കുന്നു.

(എപ്പിനോയിയായുടെ നിർവചനത്തിന് കാണുക Cosmic Man, pp. 41-46).

## 1.2.3 വി. ഗ്രീഗോറിയോസും വി. അഗസ്തീനോസും

Para - evangelical യവനീകരണ പ്രക്രിയയുടെ പിൻതുടർച്ചക്കാരായി, യവന ക്രൈസ്തവ ദർശനങ്ങൾക്കു രൂപംനൽകി ക്രൈസ്തവ വിശ്വാസത്തെ അതിന്റെ ശേമ്യ-പ്രവാചക അടിത്തറയിൽ നിന്ന് അന്യപ്പെടുത്തി സ്വതന്ത്ര നിലനിൽപ്പ് നേടിക്കൊടുക്കാൻ ശ്രമിച്ച രണ്ട് സഭാപിതാക്കന്മാരാണ് പൗരസ്ത്യനായ വി. ഗ്രീഗോറിയോസും, പാശ്ചാത്യനായ വി. അഗസ്തീനോസും. വി. അഗസ്തീനോസിനെ ഗ്രിഗോറിയൻ ദർശന സംഹിതയുടെ പ്രതിയോഗിയായി ചിത്രീകരിച്ചുകൊണ്ടാണ് ഭാഷ്യകാരൻ തന്റെ പ്രത്യയശാസ്ത്ര പീഠികയ്ക്കു രൂപംനൽകുന്നത്. ആഗസ്തീനിയൻ ദർശനം ഗ്രിഗോറിയൻ ദർശനങ്ങൾക്കു വിരുദ്ധമാകയാൽ അത് വികലവും അബദ്ധജഡിലവുമാണെന്നു മാത്രമല്ല, പാശ്ചാത്യ സംസ്ക്കാരജന്യമായ സകല അസ്വസ്ഥതകൾക്കും അപമാനവീകരണത്തിനും നാശത്തിനും, കെടുതികൾക്കും കാരണം ആ സംസ്കാരം പടുത്തുയർത്തപ്പെട്ടിരിക്കുന്ന അടിത്തറ അഗസ്തീനിയൻ ഉപദേശങ്ങളായതുകൊണ്ടാണെന്നും ഭാഷ്യകാരൻ ആരോപിക്കുന്നു. പാശ്ചാത്യസഭയ്ക്കു വി. ഗ്രീഗോറിയോസ് അജ്ഞാതനോ അനഭി

മിതനോ ആയി പോയതും, അദ്ദേഹത്തെ അവർ അറിയാനിടയായത് മനുഷ്യരക്ഷയ്ക്കു ദൈവകൃപയോടൊപ്പം മനുഷ്യപ്രയത്നത്തിനും തുല്യ പ്രാധാന്യം കൊടുത്ത പെലാഗിയോസും മറ്റും വഴിയായതുകൊണ്ടാണെന്നും ഭാഷ്യകാരൻ പരിതപിക്കുന്നു (See Freedom and Authority, pp. 41-48; 60, 61; Cosmic Man, pp. 129,167-78, 201, 202). ഗ്രിഗോറിയൻ ദർശനങ്ങളുടെ വെളിച്ചത്തിൽ, അഗസ്തീനിയൻ പ്രലോഭനങ്ങളിൽപെട്ട് വഴിതെറ്റിപ്പോയ പാശ്ചാത്യ ക്രൈസ്തവരെ സുബന്ധത്തിലേക്കു നയിക്കുക എന്ന ഭഗീരഥപ്രയത്നം കൂടിയാണ് ഭാഷ്യകാരൻ തന്റെ അന്യഥാ സുവിശേഷം വഴി നിർവഹിക്കാൻ ശ്രമിക്കുന്നത്. വസ്തുപ്രപഞ്ചം, മനുഷ്യൻ, മനുഷ്യാവതാരം, രക്ഷ, കൂദാശകൾ എന്നീ പഞ്ചമഹാവിഷയങ്ങളെപ്പറ്റിയുള്ള അഗസ്തീനിയൻ ദർശനത്തേയും ഗ്രിഗോറിയൻ ദർശനത്തേയും വൈരുദ്ധ്യാത്മകമായി ആവിഷ്കരിച്ചുകൊണ്ടുള്ള സംവാദശൈലിയിലൂടെയാണ് ഭാഷ്യകാരൻ തന്റെ പൗരസ്ത്യക്രൈസ്തവ ദർശനം എന്ന അന്യഥാ സുവിശേഷം വികസിപ്പിച്ചെടുത്തിരിക്കുന്നത്. അതുവഴി പാശ്ചാത്യരെ രക്ഷിക്കുക മാത്രമല്ല, മലങ്കരസഭയുടെ സ്വത്വത്തെ യവനീകരിക്കാനും യത്നിച്ചിരിക്കുന്നു.

[See Freedom and Authority, pp. 45-48; “A Sacramental Humanism” in *Christian Century*, 1972 Sept. 23, pp. 416f]

**1.3. പ്രപഞ്ച വീക്ഷണം**

ഭാഷ്യകാരൻ തന്റെ അന്യഥാ സുവിശേഷത്തിന്റെ പീഠികയായി നിർദ്ധരിച്ചെടുത്തിരിക്കുന്ന പ്രപഞ്ചവീക്ഷണത്തിന്റെ മുഖ്യ ഘടകങ്ങളാണ് ദൈവം, പ്രപഞ്ചം, മനുഷ്യൻ.

**1.3.1 ദൈവവും പ്രപഞ്ചവും**

ഗുരുവിനെപ്പോലെ ഭാഷ്യകാരനും, തന്റെ രക്ഷാശാസ്ത്രത്തിന്റെയും, വിശ്വാസത്തിന്റെയും പൗരോഹിത്യത്തിന്റെയും ദാർശനിക പീഠികയിൽ എപ്പിനോയിയായുടെ സൃഷ്ടിയായ ഒരു ദൈവത്തെ പ്രതിഷ്ഠിച്ചിരിക്കുന്നു. തിരുവെഴുത്തുകളിൽ എന്ന പോലെ വ്യക്തിത്വത്തോടു കൂടിയ ഒരു സ്രഷ്ടാവാം ദൈവം ഉണ്ട് എന്ന് ഭാഷ്യകാരൻ കണ്ടെത്തിയിരിക്കുന്നു. ആ ദൈവത്തിന് മനുഷ്യ പ്രജ്ഞയുടെ ഗ്രാഹ്യശക്തിക്കു പ്രാപ്യവും അപ്രാപ്യവുമായ വ്യക്തിത്വതലങ്ങൾ ഉണ്ട് എന്ന് ഭാഷ്യകാരൻ ഗ്രഹിച്ചിരിക്കുന്നു. ഈശ്വര ദർശനത്തിന്റെ അഭാവം കൊണ്ടും തിരുവെഴുത്തുകളിലെ ദൈവവിജ്ഞാനത്തിന്റെ അപര്യാപ്തതകൊണ്ടും ഈശ്വരൻ ആരാണെന്ന ചോദ്യത്തിന് മറുപടി പറയാൻ കഴിയാതിരുന്ന ഭാഷ്യകാരൻ ഇപ്രകാരം ഗ്രിഗോറിയൻ ബുദ്ധിദീപ്തി വഴി ഈശ്വരജ്ഞാനം നേടി. ദൈവത്തിന്റെ അജ്ഞേയ വ്യക്തിത്വ തലമാണ് ദൈവത്തിന്റെ “സത്ത” (Ousia). ദൈവത്തിന്റെ ജ്ഞേയതലമാണ് ദൈവത്തിന്റെ ശക്തി അഥവാ കർമ്മ വൈഭവ പ്രകടനം (energia). കൃപാപ്രേരിതമായി ദൈവം തന്റെ കർമ്മശക്തി ഉപയോഗിച്ച് പ്രപഞ്ചത്തെയും മനുഷ്യവർഗ്ഗത്തേയും സൃഷ്ടിച്ച് നിലനിർത്തുന്നു.

ദൈവത്തിനും മനുഷ്യ പ്രപഞ്ചങ്ങൾക്കും തമ്മിൽ ഒരു വിടവ് (diastema) ഉണ്ട്. അതിനു കാരണം ദൈവസത്തയും ദൈവത്തിന്റെ കർമ്മ പ്രകടനവും തമ്മിൽ ഉള്ള അന്തരമാണ്. അവ തമ്മിൽ ശൃംഖലാബന്ധം ഇല്ല. ദൈവ സത്ത പരിണാമ – പരിവർത്തന വിധേയമായ സൃഷ്ടി പ്രപഞ്ചത്തിൽ നിന്നും മനുഷ്യപ്രകൃതിയിൽ നിന്നും അതിരിക്തമാണ്. അതേസമയം തന്നെ മനുഷ്യനിലും പ്രപഞ്ചത്തിലും ദൈവം അന്തര്യാമി ആയും വർത്തിക്കുന്നു. ദൈവം കേവല നന്മയാണ്. അതുകൊണ്ട് നന്മ മാത്രം സൃഷ്ടിക്കുന്നു. തിന്മയും പിശാചും ചരിത്രഗതിയിൽ സമൂർത്തവും അത്യന്തം വിനാശകരവുമായ ശക്തി ആണ്. എന്നാൽ അവയ്ക്ക് ഉണ്മയിൽ അസ്തിത്വം ഇല്ല. അവ ദൈവസൃഷ്ടമല്ല. അവ സൃഷ്ടിയിൽ തനിയെ ആവിർഭവിച്ചതാണെന്നും ഭാഷ്യകാരൻ കണ്ടെത്തിയിരിക്കുന്നു.

[See **Cosmic Man**, chs. IV & V; **Human Presence**, pp. 23 ff 54 ff; 58 fff; **സ്നേഹം**, pp. 378 ff]

### 1.3.2 ദൈവവും മനുഷ്യനും

#### (a) മനുഷ്യസൃഷ്ടി

വി. ഗ്രീഗോറിയോസും അദ്ദേഹത്തിന്റെ പ്രതിയോഗിയായി ഭാഷ്യകാരൻ കാണുന്ന വി. അഗസ്തീനോസും, ഭാഷ്യകാരനും, ദൈവം തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു എന്ന തിരുമൊഴി അംഗീകരിക്കുന്നു. എപ്പിനോയിയാ വഴി അതിന് വിചിത്രമായ ഒരു വ്യാഖ്യാനവും ഗുരുവും ഭാഷ്യകാരനും നൽകുന്നു. ദ്വിസ്വഭാവിയായ ദൈവത്തിന്റെ ജ്ഞേയതലമായ കർമ്മപ്രഭാവത്തോടാണ് മനുഷ്യന്റെ ദൈവ പ്രതിബിംബം ബന്ധപ്പെട്ടിരിക്കുന്നത്. പ്രപഞ്ചാതിരിക്തമായിരിക്കുന്ന ദൈവസത്തയുമായി മനുഷ്യന് പാരസ്പര്യം ഇല്ല. ഇപ്രകാരം താൻ ആരാണെന്ന ചോദ്യത്തിനും ഗ്രിഗോറിയൻ ബുദ്ധിദീപ്തി വഴി ഭാഷ്യകാരൻ ഉത്തരം കണ്ടെത്തി. എന്നാൽ മനുഷ്യന്റെ ദൈവപ്രതിച്ഛായ വ്യക്തിഗതം അല്ലെന്നും അത് വർഗ്ഗ പൂർണ്ണതയിലാണ് അന്തർഭവിച്ചിരിക്കുന്നത് എന്നും ഭാഷ്യകാരൻ വാദിക്കുന്നു. ദൈവസാദൃശ്യം എന്നാൽ മനുഷ്യന്റെ അമർത്യത, പൂർണ്ണത, മാറ്റമില്ലായ്മ എന്നീ ഭാഗധേയങ്ങളാണെന്നും ഭാഷ്യകാരൻ ഗ്രഹിച്ചു. പരിണാമ – പരിവർത്തവിധേയനായ മനുഷ്യന്റെ സൃഷ്ടി ഘട്ടംഘട്ടമായാണ് നടക്കുന്നത്. മനുഷ്യന് പതനപൂർവ്വമായ ചരിത്രപൂർവ്വാവസ്ഥ, പതനാനന്തര ചരിത്രഗതി, ചരിത്രാതീത ഭാഗധേയം എന്നീ മൂന്ന് അവസ്ഥകൾ ഉള്ളതായി ഭാഷ്യകാരൻ തന്റെ അന്യഥാ സുവിശേഷത്തിൽ പ്രബോധിപ്പിക്കുന്നു. പതന പൂർവ്വാവസ്ഥയിലെ പരിപൂർണ്ണ ദൈവ പ്രതിച്ഛായ പുനഃരാർജ്ജിക്കുന്നതിനുള്ള വേദിയത്രെ ചരിത്രഗതി. പൂർവ്വരൂപം പുനഃരാർജ്ജിക്കുന്നതിനുള്ള മനുഷ്യന്റെ ചരിത്രാതീതാവസ്ഥയാണ് മനുഷ്യാസ്തിത്വത്തിന്റെ കേവലതലം. ചരിത്രഗതി ആപേക്ഷികാവസ്ഥയാണ്. ഈ ത്രിതല മനുഷ്യ ഭാഗധേയാന്തരങ്ങളുടെ നിർവ്വച

നത്തിലും വിവരണത്തിലുമാണ് വി. ഗ്രീഗോറിയോസും വി. അഗസ്തീനോസും തമ്മിൽ അഭിപ്രായാന്തരം ഉണ്ടെന്ന് ഭാഷ്യകാരൻ അവകാശപ്പെടുന്നത്. വി. ഗ്രീഗോറിയോസ് ശേമ്യ വീക്ഷണം അവലംബിച്ചപ്പോൾ, വി. അഗസ്തീനോസ് വേദാടിസ്ഥാനത്തിൽ നിന്ന് അന്യപ്പെട്ടുപോയി എന്നാണ് ഭാഷ്യകാരൻ വാദിക്കുന്നത് (Cosmic Man, p. 168). ഇരു വിശുദ്ധന്മാരും ശേമ്യ-വേദാടിസ്ഥാനങ്ങളിൽ നിന്ന് വഴിതെറ്റിപ്പോയി എന്നാണ് ഞങ്ങളുടെ വിലയിരുത്തൽ. പതനപൂർവ്വാവസ്ഥയിൽ മനുഷ്യശരീരം സുതാര്യചേതോമയ കോശങ്ങളാൽ നിർമ്മിതവും ശോഭിതവുമായിരുന്നുവത്രെ. മനുഷ്യൻ ലിംഗവൈചാത്യരഹിതനും മരണാന്ത്യം ഇല്ലാത്തവനും ആയിരുന്നു. പതന പൂർവ്വാവസ്ഥയിൽ മനുഷ്യൻ ഉണ്മ, ജീവൻ, നന്മ എന്നിവയിൽ സ്വമേധയാ പങ്കാളിയായിരുന്നു. ദൈവത്തിന്റെ സ്വയാവിഷ്കരണോപാധിയായിട്ട് സൃഷ്ടിക്കപ്പെട്ട മനുഷ്യന് ചരിത്രപൂർവാവസ്ഥയിൽ അപ്രതിഹതമായ സ്വാതന്ത്ര്യവും നൽകപ്പെട്ടിരുന്നു. ആ സ്വാതന്ത്ര്യത്തെ മനുഷ്യൻ ദൈവേച്ഛയ്ക്കു വിധേയമായും സംഘർഷരഹിതമായും വിനിയോഗിച്ചുകൊണ്ടിരുന്നു. അതുകൊണ്ട് മനുഷ്യന്റെ പതനപൂർവ്വ ഭാഗധേയം കൃപാപൂർണ്ണവും തിന്മരഹിതവും ആയിരുന്നു. പതനപൂർവ്വ ചരിത്രഗതി ഇല്ലായ്മയിൽ നിന്ന് ഉണ്മാ പൂർണ്ണതയിലേക്കും തേജസ്സിൽ നിന്ന് തേജോനിറവിലേക്കും, പദാർത്ഥാവസ്ഥയിൽ നിന്ന് ആത്മികതലത്തിലേക്കുമുള്ള ഒരു ആരോഹണ പരിണാമമായിരുന്നുവത്രേ. തിരുവെഴുത്തുകൾക്കന്യപ്പെട്ട ഈ സങ്കല്പങ്ങൾ ഒന്നുംതന്നെ വി. അഗസ്തീനോസിൽ ഞങ്ങൾ കാണുന്നില്ല.

[See The Human Presence, pp. 66-70; Cosmic Man, Ch. VI; pp. 177, 178, 187, 188; Freedom and Authority, pp. 70-82, 76, സ്നേഹം 382, 383]

**b. പതനസിദ്ധാന്തം**

ചരിത്രപൂർവ്വാവസ്ഥയിൽ മനുഷ്യൻ തന്റെ ഇച്ഛാസ്വാതന്ത്ര്യത്തെ ദൈവേച്ഛയ്ക്കു വിരുദ്ധമായി ദുർവിനിയോഗം ചെയ്തു നിപതിച്ചു എന്ന് വി. അഗസ്തീനോസും വി. ഗ്രീഗോറിയോസും വിശ്വസിക്കുന്നു. എന്നാൽ പതനം മനുഷ്യന്റെ ആത്മസ്ഥിതിയിലും ഭാഗധേയങ്ങളിലും വരുത്തിയ വ്യതിയാന നിർണ്ണയത്തിൽ വി. അഗസ്തീനോസ് വികലവും വിഷലിപ്തവുമായ പ്രബോധനങ്ങളാണ് നൽകിയിരിക്കുന്നത് എന്ന് ഭാഷ്യകാരൻ ആരോപിക്കുന്നു. തലമുറകളിലേക്കു പകരുന്ന പതനപാപം വഴി മനുഷ്യൻ ആത്മപരിത്രാണനക്ഷമമായ യാതൊരു നന്മയും ഇച്ഛിക്കുന്നതിനോ പ്രവർത്തിക്കുന്നതിനോ ശക്തനല്ലാതായി തീർന്നു എന്നും മനുഷ്യന്റെ ഇച്ഛാസ്വാതന്ത്ര്യവും ലോകവും സാത്താന്റെ ആധിപത്യത്തിൽ അമർന്നു എന്നും, സൗജന്യ ദൈവകൃപയല്ലാതെ മറ്റൊന്നും വഴി മനുഷ്യരക്ഷ സാദ്ധ്യമല്ലെന്നുമാണ് അഗസ്തീനിയൻ നിലപാട്. എന്നാൽ ഭാഷ്യകാരനാകട്ടെ, വി. ഗ്രീഗോറിയോസിനെ അവലംബിച്ച് മനുഷ്യന്റെ ഇച്ഛാസ്വാതന്ത്ര്യമോ, ദൈവപ്രതിച്ഛായയോ പതനഫലമായി പൂർണ്ണമായി നഷ്ടപ്പെട്ടിട്ടില്ലെന്നും തിന്മ മാത്രമല്ല, നന്മയും പ്രവർത്തി

ക്കുവാൻ മനുഷ്യൻ ശക്തനാണെന്നും വാദിക്കുന്നു. വി. അഗസ്തീനോസ് പതിത മനുഷ്യന് ഇച്ഛാസ്വാതന്ത്ര്യം നിഷേധിക്കുന്നതിന് ആനുപാതികമായി ദൈവത്തിന്റെ ഇച്ഛാസ്വാതന്ത്ര്യവും നിഷേധിച്ചിരിക്കുകയാണെന്നും ഭാഷ്യ കാരൻ കണ്ടെത്തിയിരിക്കുന്നു. മനുഷ്യനെ കൃപാവലംബിയാക്കുക വഴി വി. അഗസ്തീനോസ് മനുഷ്യനെ സ്വരക്ഷാപരമായും സാമൂഹ്യബാദ്ധ്യതാപര മായും നിരുത്തരവാദിയാക്കുന്നു എന്ന് ഭാഷ്യകാരൻ ആരോപിക്കുന്നു. എന്നാൽ ഭാഷ്യകാരൻ പ്രബോധിപ്പിക്കുന്നത് പതനഫലമായി മനുഷ്യന്റെ ശരീരകോശങ്ങൾ അവയുടെ സുതാര്യതയും ശോഭയും നഷ്ടപ്പെട്ട് കർക്ക ശവും പരുഷവുമായിത്തീർന്നു എന്നും, പതനശിക്ഷയായ മർത്യതയെ അതി ജീവിക്കാൻ മനുഷ്യശരീരത്തിന് പ്രത്യുല്പാദനക്ഷമമായ ലിംഗവൈജാത്യം നൽകപ്പെട്ടു എന്നും പ്രപഞ്ചഗതിയുടെ പരിവർത്തനോന്മുഖമായ ഉത്ഗതി അധോഗതിയായി ദിശ മാറി ചരിത്രഗതി നന്മയും തിന്മയും കലർന്നതായി ത്തീർന്നു എന്നും മറ്റുമാണ്. വി. അഗസ്തീനോസ് വിവക്ഷിക്കുന്നതുപോലെ ചരിത്രഗതി തിന്മാപൂർണ്ണമല്ലെന്നും ഭാഷ്യകാരൻ വാദിക്കുന്നു. പതനഫല മായി മനുഷ്യൻ സ്ഥലകാലാധീനമായ പ്രാപഞ്ചികാവസ്ഥയിലേക്കു നിപ തിച്ചു. ദൈവവുമായുള്ള ബന്ധം താളം തെറ്റി. മനുഷ്യശരീരം വിരൂപമാകു കയും, ഈ വാസം ജയിൽവാസ തുല്യമാകുകയും ചെയ്തു. മനുഷ്യന്റെ യഥാർത്ഥ ഭാഗധേയം പാരത്രികമാണെന്നും ഭാഷ്യകാരൻ വാദിക്കുന്നു [See **Cosmic Man**, pp. 129-131, 156-176. 182-183, **സ്നേഹം,** pp. 377, 378].

**1.4 രക്ഷാസിദ്ധാന്തം**

ഇപ്രകാരമുള്ള പ്രപഞ്ച വീക്ഷണത്തിന്റെ അടിസ്ഥാനത്തിലാണ് ഭാഷ്യ കാരൻ തന്റെ അന്യഥാ സുവിശേഷം അവതരിപ്പിച്ചിരിക്കുന്നത്. രക്ഷ എന്നാൽ പതനജന്യമായ ദുർഗതിയിൽ നിന്ന് പതനപൂർവ്വാവസ്ഥയിലേക്കുള്ള പുനർഗമനമാണ് അഥവാ ദൈവീകരണമാണ്. അത് മനുഷ്യന് ലഭ്യമാക്കാൻ ദൈവം സ്വീകരിച്ച മാർഗ്ഗമത്രേ മർത്തീകരണം അഥവാ മനുഷ്യാവതാരം.

**1.4.1 മനുഷ്യാവതാരം അഥവാ മർത്തീകരണം**

യേശുവിൽ ദൈവം മനുഷ്യനായിത്തീർന്നു എന്ന സുവിശേഷ പ്രഖ്യാ പനത്തെ താത്വികമായി ഗുരുവും ഭാഷ്യകാരനും അംഗീകരിക്കുന്നു. എന്നാൽ ദൈവം തന്റെ സത്തയുടെ അതിരിക്തതയും, അഗമ്യതയും, അജ്ഞേയ തയും നിലനിർത്തിക്കൊണ്ടാണ് മർത്യരൂപം കൈക്കോണ്ടത് എന്നാണ് അവ രുടെ കണ്ടെത്തൽ. ശൃഖലാബന്ധം ഇല്ലാത്ത ദൈവസത്ത, ദൈവമഹത്വം എന്നിവയിൽ ദൈവമഹത്വം മാത്രമത്രെ മനുഷ്യത്വപരിമാണങ്ങളിൽ പരിമി തപ്പെട്ടവനായി പാരിൽ അവതരിച്ചത്. മനുഷ്യപ്രകൃതിയെ അതിന്റെ പൂർണ്ണ തയിൽ സ്വീകരിച്ചു എന്ന് അവർ പഠിപ്പിക്കുമ്പോൾ, അത് ചരിത്രഗതിയിൽ പ്രതിഭാസിക്കുന്ന പതിത മനുഷ്യപ്രകൃതി അല്ല. കാരണം, അത് പൂർണ്ണ മനുഷ്യത്വമല്ല. പൂർണ്ണ മനുഷ്യപ്രകൃതി ആദാമിന്റെ പതനപൂർവ്വാവസ്ഥയിലെ

കന്മഷരഹിതാവസ്ഥയാണ്. പാപാവസ്ഥ പ്രകൃതി വിരുദ്ധാവസ്ഥയാണ്. നന്മ മാത്രം സൃഷ്ടിക്കുന്ന ദൈവത്തിന്റെ പ്രതിരൂപമായ മനുഷ്യന്റെ അസ്സൽ പ്രകൃതി പാപരഹിതം അത്രേ. യേശു ദൈവത്തിന്റെ ആംശികാവതാരം മാത്രമാകയാൽ യേശുവിൽകൂടി ദൈവം തന്നെത്തന്നെ പൂർണ്ണമായി വെളിപ്പെടുത്തി എന്നു പറയാൻ സാദ്ധ്യമല്ല. അതിനാൽ യഥാർത്ഥ ദൈവത്വം യേശുവിൽ കൂടി ദർശിക്കാനും സാദ്ധ്യമല്ലെന്ന് ഭാഷ്യകാരൻ പ്രബോധിപ്പിക്കുന്നു.

[See **Cosmic Man**, pp. 156, 158, 161, 164, 182ff, 231f,; **A Human God,** pp. 25ff; **The Human Presence,** Ch. V; **Freedom and Authority,** pp. 74ff].

### 1.4.2 ദൈവീകരണം (Theosis or Deification)

മനുഷ്യാവതാരം വഴി ദൈവം പതിത മനുഷ്യന് സാദ്ധ്യമാക്കി തീർത്ത രക്ഷാനുഭവത്തെ ദൈവീകരണം എന്നാണ് ഭാഷ്യകാരൻ നിർവചിക്കുന്നത്. ദൈവീകരണ സാദ്ധ്യത മനുഷ്യന് മാത്രമല്ലെന്നും പ്രപഞ്ചത്തിനും ലഭ്യമാണെന്നും ആവശ്യമാണെന്നുമാണ് ഭാഷ്യകാരന്റെയും ഗുരുവിന്റെയും നിലപാട്. പതനശേഷവും മനുഷ്യനിലും വസ്തുപ്രപഞ്ചത്തിലും ദൈവം ഒരളവുവരെ അന്തര്യാമിയായി വർത്തിക്കുന്നതുകൊണ്ടാണ് ഈ ദൈവീകരണം സാദ്ധ്യമായിരിക്കുന്നത് എന്നും അവർ സിദ്ധാന്തിക്കുന്നു. കൂടാതെ മനുഷ്യനിൽ പതനശേഷവും അവശേഷിക്കുന്ന നന്മയ്ക്കുവേണ്ടിയുള്ള അഭിവാഞ്ഛ സ്വാതന്ത്ര്യം മനുഷ്യന്റെ ദൈവീകരണ പ്രക്രീയയെ ത്വരിതപ്പെടുത്തുന്നു. ദൈവീകരണം വഴിയുള്ള മനുഷ്യ രക്ഷയെന്നാൽ പതനജന്യമായ മരണാധീനത ലിംഗവൈജാത്യം, കാലിക, വ്യക്തിത്വം, ശരീരപഞ്ചരം എന്നിവയിൽ നിന്നെല്ലാം യുഗാന്തര പ്രയാണത്തിലൂടെ മനുഷ്യവർഗ്ഗം മുക്തി പ്രാപിച്ച് പതനപൂർവ്വ നിഷ്കന്മഷാവസ്ഥയെ പ്രാപിക്കുകയത്രെ. പ്രപഞ്ചഗതിയുടെ ദൈവീകരണം എന്നാൽ വസ്തുതലത്തിൽ നിന്ന് ആത്മതലത്തിലേക്കുള്ള പരിണാമപരമായ പരിവർത്തനവും മർത്തീകരണം വഴി ദൈവം മനുഷ്യപതനം മുഖാന്തരം ഗതിഭ്രംശം സംഭവിച്ച്, ഉണ്മയിൽ നിന്ന് ശൂന്യതയിലേക്കും നന്മയിൽ നിന്ന് തിന്മയിലേക്കും, തേജസ്ക്കരണത്തിൽ നിന്ന് തമസ്ക്കരണത്തിലേക്കും അവരോഹണം ചെയ്തുകൊണ്ടിരുന്ന പ്രപഞ്ചഗതിയുടെയും ചരിത്രഗതിയുടെയും ദിശപ്പിശക് തിരുത്തപ്പെട്ട് അവ വീണ്ടും പതനപൂർവ്വസൃഷ്ടി ലക്ഷ്യത്തിലേക്ക് ത്വരിതപ്രയാണം ആരംഭിക്കുക എന്നാണ്.

മർത്തീകരണം വഴിയായ ഈ ദൈവീകരണ പ്രക്രിയയുടെ വെളിച്ചത്തിൽ ഭാഷ്യകാരൻ ചരിത്രത്തെയും മനുഷ്യന്റെ ചരിത്രഭാഗധേയത്തെയും പുനർനിർവചിക്കുന്നു. മനുഷ്യത്വപൂർണ്ണ ജീവിതം ചരിത്രാതീത യുഗത്തിൽ മാത്രം ലഭ്യമാകയാൽ, മനുഷ്യവർഗ്ഗത്തിന്റെ പ്രാഥമിക രൂപം ശരിപ്പെടുത്താനുള്ള ഗർഭാവസ്ഥയോ ബാലവാടിയോ ഒക്കെ അത്രെ. അതിലുപരി ചരിത്രത്തിന് അതിൽതന്നെ യാതൊരു രക്ഷാമൂല്യവും ഇല്ല. ആത്യന്തികമുക്തി

പ്രാപിക്കുന്നതുവരെ ചരിത്രഗതിയിൽ മനുഷ്യൻ ഒരു ഉഭയജീവിയാണ്. അതായത് സ്വർഗ്ഗത്തിനും ഭൂമിക്കും മദ്ധ്യേ മദ്ധ്യവർത്തിയായി വർത്തിച്ച് പദാർത്ഥമയമായ ഈ ലോകത്തേയും പദാർത്ഥേതര പരലോകത്തെയും ഒരുപോലെ ഒരേ സമയത്ത് ആസ്വദിച്ച് ഉല്ലസിക്കുകയാണ് മനുഷ്യന് ദൈവത്തിന്റെ മർത്തീകരണം വഴി ലഭ്യമായ ചരിത്ര ഭാഗധേയം. ഈ രക്ഷാനുഭവത്തിന്റെ ചരിത്രാന്തർഗത ഉച്ചകോടി സങ്കോചം കൂടാതെ നിർഭയമായി ദൈവസന്നിധിയിലേയ്ക്ക് ആരാധനായജ്ഞം വഴി കടന്നുചെന്ന് നൃത്തം ചവിട്ടി ആനന്ദപ്രഹർഷം അനുഭവിക്കുകയാണെന്ന് ഭാഷ്യകാരൻ തന്റെ അന്യഥാസുവിശേഷത്തിൽ പ്രഖ്യാപിക്കുന്നു.

[See **Cosmic Man,** pp. 162 f, 181, 184, 90 f, 199, 209, 218, 230 ff; **A Human God,** pp. 25ff; **Human Presence,** Ch. vii, **സ്നേഹം,** pp. 311, 385].

**1.4.3 ദൈവീകൃത മനുഷ്യന്റെ ദൈവീകരണ ദൗത്യം: കൂദാശായജ്ഞം**

ഈ പ്രപഞ്ച-മനുഷ്യ ഭാഗധേയ നിർവചനത്തിന്റെ അടിസ്ഥാനത്തിലാണ് ഭാഷ്യകാരൻ ദൈവീകൃത മനുഷ്യന്റെ ചരിത്രദൗത്യത്തെ ആവിഷ്കരിച്ചിരിക്കുന്നത്. മാനസാന്തരം, മാമോദീസ, ദിവ്യപൂജാർപ്പണം എന്നീ കൗദാശികാനുഷ്ഠാനങ്ങൾ വഴിയും, സദാചാരനിഷ്ഠമായ ജീവിതചര്യ വഴിയും മനുഷ്യൻ ക്രിസ്തുശരീരമാകുന്ന സഭയിലേക്ക് ആനയിക്കപ്പെട്ട് രാജകീയ പൗരോഹിത്യ പദവിയെ പ്രാപിച്ച് നവീകരിക്കപ്പെടുകയും, വിശ്വംഭരനും, വിശ്വരൂപിയും, സൃഷ്ടിയുടെ നാഥനും മറ്റുമായി അവരോധിക്കപ്പെടുകയും ചെയ്യുന്നു. ഇപ്രകാരം ദൈവിക രക്ഷാദൗത്യത്തിൽ സഹകാരിയായിത്തീരുന്ന വിശ്വമാനവന്റെ ചരിത്രദൗത്യം ക്രിസ്തുവിലും പരിശുദ്ധാത്മാവിലും ഉറച്ചുനിന്നുകൊണ്ട് പ്രപഞ്ച ദൈവീകരണ പ്രക്രിയയെ ത്വരിതപ്പെടുത്തുകയത്രെ. രാജകീയ പുരോഹിതവർഗ്ഗമെന്ന നിലയിൽ ഈ രക്ഷാദൗത്യ നിർവഹണത്തിനുള്ള ഉപാധി കൗദാശികമായ ആരാധനാനുഷ്ഠാനങ്ങളാണെന്ന് ഭാഷ്യകാരൻ വിധിക്കുന്നു. പാശ്ചാത്യസഭകളുടെ ആരാധനാലുബ്ധതയും, പശ്ചാത്യ ദൈവശാസ്ത്രജ്ഞന്മാർ അഗസ്തീനിയൻ പ്രമാദങ്ങളിൽ കുടുങ്ങി പ്രവാചകീയതയ്ക്കു അമിത പ്രധാന്യം നൽകി യുക്തിക്കതീതമായ കൗദാശികോപാസനയെ അവഗണിച്ചതുമാണ് നവോത്ഥാനജന്യ സംസ്ക്കാരത്തിന്റെ വികലതയ്ക്കും മറ്റും കാരണം എന്ന് ഭാഷ്യകാരൻ വിലപിക്കുന്നു. ആരാധനാ മാഹാത്മ്യത്തെ പ്രകീർത്തിച്ചുകൊണ്ട് ഭാഷ്യകാരൻ അവകാശപ്പെടുന്നത്, പരിശുദ്ധാത്മ നൽവരങ്ങളുടെ ഉറവിടമായ ആരാധന അതിൽത്തന്നെ ഒരു ലക്ഷ്യമാണ്, അതു ലോകാതീത യാഥാർത്ഥ്യത്തിലേയ്ക്കു നയിക്കുന്നു, അത് സാക്ഷാൽ മനുഷ്യത്വ പൂർണ്ണതയിലേക്കുള്ള മാർഗ്ഗമാണ് എന്നും മറ്റുമാണ്. അജപാലന – പ്രേഷിത ദൗത്യങ്ങളുടെ ഉറവിടവും, പൂർണ്ണതയും ആരാധനയിലത്രെ. അതിനാൽ അവ വൈദികാനുഷ്ഠാന പ്രധാനങ്ങളുമത്രേ. ആരാധനാപരമായ കുദാശാനുഷ്ഠാനം എന്ന വൈദിക യജ്ഞ

മാണ്, ക്രിസ്തുവിന്റെ രാജകീയ പൗരോഹിത്യ പദവിയിൽ പങ്കാളികളായ നവവിശ്വമാനവ സമൂഹത്തെ, പ്രത്യേകിച്ച് അതിന്റെ "വിശിഷ്ട പൗരോഹിത്യ" നിരയെ, ഏൽപിച്ചിരിക്കുന്ന രക്ഷാദൗത്യം. കൂദാശായജ്ഞത്തിന്റെ പൂർണ്ണരൂപം പ്രകടമായിരിക്കുന്നത് കുർബാനായജ്ഞത്തിലുമത്രേ.

യഥാർത്ഥ വിമോചനവും, സ്വാതന്ത്ര്യാനുഭൂതിയും ആനന്ദ പ്രഹർഷവും മറ്റും അനുഭവവേദ്യമാകുന്നതും ആരാധന വഴി ലോകാതീത യാഥാർത്ഥ്യവുമായി രമ്യപ്പെട്ട് അനുരഞ്ജനപ്പെടുമ്പോഴാണ്, മനുഷ്യന്റെ പതനപൂർവാവസ്ഥയിലെന്നപോലെ, ദൈവസന്നിധിയിലേക്ക് അപ്രതിരോധ്യമായി കടന്നുചെന്ന് സ്വർഗ്ഗീയ ഗണത്തോടൊപ്പം സഭാഗണങ്ങൾക്കും നിസ്സങ്കോചം ശരീരമനസ്സുകളെ സർവതന്ത്ര സ്വതന്ത്രമാക്കി ആടിപ്പാടി ഉല്ലസിക്കുവാനും ആരാധന വഴി സാധിക്കുമത്രേ.

കുർബാനയജ്ഞമാണ് ഈ വൈദികാനുഷ്ഠാനങ്ങളുടെ കേന്ദ്രബിന്ദു. വൈദികയജ്ഞമായ കുർമ്പാനയിൽ കൃപയും, കർമ്മവും, കർമ്മമാർഗ്ഗങ്ങളും എല്ലാം ഒത്തുചേരുന്നു. ഈ കൂദാശായജ്ഞം വഴി മൂന്ന് ദൗത്യങ്ങൾ നിർവ്വഹിക്കപ്പെടുന്നതായി ഭാഷ്യകാരൻ അവകാശപ്പെടുന്നു. അവ പ്രപഞ്ച മദ്ധ്യസ്ഥത, പ്രപഞ്ചാർപ്പണം, പ്രപഞ്ച സൃഷ്ടി എന്നിവയാണ്. കൂദാശകൾ നവസൃഷ്ടികർമ്മങ്ങളാണ്. പരിശുദ്ധാത്മാവിന്റെ സർഗ്ഗാത്മക ചൈതന്യവും കൂദാശകളിലൂടെയാണ് പ്രകടമാക്കപ്പെടുന്നത്. കൂദാശാനുഷ്ഠാനങ്ങളിൽ കാർമ്മികനായ വൈദികൻ പ്രപഞ്ചത്തെ സ്വയംവഹിച്ചുകൊണ്ട് ദൈവസന്നിധിയിലേക്ക് കടന്നുചെന്ന് പ്രപഞ്ചാർപ്പണം നടത്തുന്നു. കൂദാശാനുഷ്ഠാനങ്ങളിൽ ഉപയോഗിക്കുന്ന പൂജാദ്രവ്യങ്ങളായ അപ്പം, വീഞ്ഞ്, എണ്ണ, ജലം, അഗ്നി, ഫലവർഗ്ഗങ്ങൾ, സുഗന്ധദ്രവ്യങ്ങൾ എന്നിവയെല്ലാം പ്രപഞ്ച പ്രതീകങ്ങളാണ്. ഇവയെ അർപ്പിക്കുക വഴി പ്രപഞ്ചത്തെ തന്നെയാണ് വൈദികൻ ദൈവസന്നിധിയിൽ അർപ്പിക്കുന്നത്. ഇപ്രകാരം സമർപ്പിക്കപ്പെടുന്ന പൂജാദ്രവ്യങ്ങൾക്കു വസ്ഥാന്തരീകരണം നടക്കുന്നു എന്നും അതുവഴി പ്രപഞ്ചശുദ്ധീകരണം മാത്രമല്ല പുതുസൃഷ്ടിയും നടക്കുന്നു എന്ന് ഭാഷ്യകാരൻ അവകാശപ്പെടുന്നു. കൗദാശികമായ പ്രപഞ്ചാർപ്പണം വഴി വൈദികർ പ്രപഞ്ച മദ്ധ്യസ്ഥതയും ദൈവസന്നിധിയിൽ നിർവ്വഹിക്കുന്നു. കൂദാശയജ്ഞപരമായ ഈ പ്രപഞ്ച മദ്ധ്യസ്ഥത മുഖാന്തിരം മനുഷ്യപതനഫലമായി സംഭവിച്ച പ്രപഞ്ചദിശാപ്പിശക് തിരുത്തപ്പെടുകയും, ഉണ്മയിലേക്കും തേജസ്സിലേക്കുമുള്ള പ്രപഞ്ചഗതി ത്വരിതപ്പെടുകയും ചെയ്യുന്നു. കൂടാതെ ഈ യജ്ഞങ്ങൾ വഴി അർപ്പകർ മുഖകാന്തിയും തേജസ്സും പ്രാപിക്കുമെന്നും, നന്മയും സർവ്വൈശ്വര്യസിദ്ധിയും വർദ്ധിക്കുമെന്നും, പ്രകൃതിയുടെ കാർക്കശ്യവും പാരുഷ്യവും അയയുമെന്നും ഭാഷ്യകാരൻ അവകാശപ്പെടുന്നു. കൗദാശികമായ വൈദികയജ്ഞങ്ങളെ പുനർജീവിപ്പിച്ച്, അഗസ്തീനിയൻ പ്രമാദങ്ങളെ തിരുത്തുകയാണ് തന്റെ പ്രധാന ദൗത്യമെന്ന് ഭാഷ്യകാരൻ കരുതുന്നു.

സഭയുടെ രക്ഷാദൗത്യത്തെ ഇപ്രകാരം കൂദാശായജ്ഞ പ്രധാനമാക്കി വൈദികകർമ്മങ്ങളിൽ കേന്ദ്രീകരിച്ചിരിക്കുന്നതിന് ഉപോദ്ബലകമാകത്തക്ക വണ്ണം, ഭാഷ്യകാരൻ പുനഃരുത്ഥിതനായ രക്ഷകന്റെ പാരത്രിക പദവിയും പ്രവർത്തനങ്ങളും പുനർ നിർവചിച്ചിരിക്കുന്നു. മർത്തീകൃത ദൈവത്തിന്റെ ഈലോക വ്യാപാരകാലത്തെ ജീവിതത്തോടും പ്രവർത്തനങ്ങളോടും യാതൊരു ബന്ധവും ഇല്ലാത്ത മഹാപുരോഹിതപദവിയാണ് ഭാഷ്യകാരൻ യേശുവിന് നൽകുന്നത്. മഹാപുരോഹിതൻ എന്ന നിലയിൽ യേശുവിന്റെ പാരത്രികദൗത്യം പിതാവാംദൈവത്തിന്റെ മുമ്പിൽ സമസ്ത സൃഷ്ടിക്കും വേണ്ടി "പ്രാർത്ഥന, മദ്ധ്യസ്ഥത, ദിവസേനയുള്ള ധൂപാർപ്പണം, എല്ലാ ജനങ്ങളുടെയും, ക്ഷേമൈശ്വര്യങ്ങൾക്കും ആത്മീയ വളർച്ചയ്ക്കും വേണ്ടി വി. കുർബ്ബാന അർപ്പിക്കുക" എന്നിവയും സഭയിൽ തിരുബലി നടക്കുമ്പോഴെല്ലാം തന്റെ ദിവ്യസാന്നിദ്ധ്യം ലഭ്യമാക്കുകയുമത്രേ. പാരത്രിക മഹാപുരോഹിതനായിത്തീർന്ന യേശുവിന്റെ പ്രാപഞ്ചിക പ്രതിനിധികളത്രെ മേൽപ്പട്ടക്കാർ അഥവാ എപ്പിസ്കോപ്പാമാർ. എപ്പിസ്കോപ്പൽ പദവിയുടെ മാഹാത്മ്യത്തെപ്പറ്റി പറയുമ്പോൾ ഭാഷ്യകാരൻ വാചാലനാകുന്നു. വിശ്വാസികളുടെ പൊതുവായ രാജകീയ പൗരോഹിത്യ പദവിക്ക് ഉപരിയായി ഒരു കൗദാശിക വിശിഷ്ട പൗരോഹിത്യപദവി രക്ഷകൻ നേരിട്ടു സ്ഥാപിച്ചു എന്നത്രേ ഭാഷ്യകാരൻ പ്രബോധിപ്പിക്കുന്നത്. ഈ സമുന്നത പദവി സഭയ്ക്കുള്ള പരിശുദ്ധാത്മദാനമാണെന്നും അത് കുർബാനാർപ്പണത്തിന് ആചാര്യന്മാർക്കും പ്രധാനാചാര്യന്മാർക്കും നൽകപ്പെട്ടിരിക്കുന്ന പൂജാരിവരമാണെന്നും ഭാഷ്യകാരൻ അവകാശപ്പെടുന്നു. അയ്മേനികളെ അപേക്ഷിച്ച് മേൽപട്ടക്കാർ ഭാസുരന്മാരാണെന്നും ദൈവത്തോടു കൂടുതൽ അടുത്തുനിൽക്കുന്നു എന്നും അവരിൽകൂടിയാണ് ക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യം ഭൂമിയിൽ പ്രകടമാകുന്നതെന്നും ഭാഷ്യകാരൻ അവകാശപ്പെടുന്നു. കൗദാശിക വ്യക്തികളായ പ്രധാനാചാര്യന്മാർ അനുഷ്ഠിക്കുന്ന വൈദിക കർമ്മങ്ങളുടെ സാധുത അവരുടെ ജീവിതവിശുദ്ധിയെ ആശ്രയിച്ചല്ല ഇരിക്കുന്നത് എന്നും അദ്ദേഹം വെളിപ്പെടുത്തുന്നു. മേൽപട്ടക്കാർക്ക് എപ്പോഴും എല്ലാ അർത്ഥത്തിലും ഒരു സന്യാസി ആയിരിപ്പാൻ സാദ്ധ്യമല്ലെന്നും അദ്ദേഹത്തിനറിയാം. എബ്രായ ലേഖനകർത്താവ് നിലച്ചുപോയ ലേവ്യ പൗരോഹിത്യ പദവിക്കു ബദലായി, മുൻഗാമികളും പിൻഗാമികളും ഇല്ലാത്ത മൽക്കീസദേക്കിന്റെ ക്രമപ്രകാരമുള്ള ഒരു മഹാപുരോഹിതനായിട്ടാണ് പുനഃരുത്ഥിതനായ കർത്താവിനെ സ്വർഗ്ഗത്തിൽ വാഴിച്ചിരിക്കുന്നത്. അത് ലേവ്യ പൗരോഹിത്യത്തിന്റെയും പഴയനിയമ ബലികർമ്മങ്ങളുടെയും അപ്രസക്തിയെ വെളിവാക്കുന്നതിനും ആണ്. എന്നാൽ നിലച്ചുപോയ അഹറോന്യ പൗരോഹിത്യത്തിന്റെ സ്ഥാനമാനങ്ങളും വേഷഭൂഷാദികളും അർഹവും അനുവദനീയവുമായ ഒരു പ്രധാനാചാര്യ പദവിയാണ് ഭാഷ്യകാരൻ വിഭാവനം ചെയ്യുന്നത്. പഴയനിയമ ദേവാലയ നിർമ്മാണം പോലെ, അമൂല്യ നിക്ഷേപങ്ങളോടു കൂടിയ ശില്പ

സുന്ദരമായ വൻ ദേവാലയ മന്ദിര നിർമ്മിതിയും പുതിയനിയമാനുസൃത മെന്നും ഭാഷ്യകാരൻ അവകാശപ്പെടുന്നു.

ഈദൃശ്യ ആശയ നിർമ്മാണം വഴി ഭാഷ്യകാരൻ കർത്തൃപ്രകല്പിത മായ അജപാലന ദൗത്യത്തെ കൗദാശികവും അനുഷ്ഠാന പ്രധാനവുമായ വൈദിക കർമ്മങ്ങളാൽ സ്ഥാപനവൽക്കരിച്ചിരിക്കുന്നു. കൗദാശികമായ ആരാധന പരിശുദ്ധാത്മലബ്ധിയുടെ പ്രകടനമാണെന്നും, അതുവഴി മനോ സംസ്ക്കാരവും മനുഷ്യത്വപൂർണ്ണതയും കൈവരിക്കാമെന്നും ഭാഷ്യകാരൻ തന്റെ അന്യഥാ സുവിശേഷത്തിൽ പ്രഖ്യാപിക്കുന്നു.

(ഭാഷ്യകാരന്റെ **The Meaning and Nature of Diakonia**, **Joy of Freedom** എന്നീ ഗ്രന്ഥങ്ങളിൽ ആരാധനാ മാഹാത്മ്യം, വിശിഷ്ട വൈദിക സിദ്ധാന്തം എന്നിവ സവിസ്തരം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. **Human Presence**, Ch. vii; **സ്നേഹം**, pp. 218, 224 ff, 262, 296-307; 314, 490, 494, 498 - 560, 516, 536 എന്നിവയും കാണുക)

### 1.4.5 പ്രേഷിതദൗത്യം

കർത്തൃപ്രകല്പിതമായ അജപാലനദൗത്യത്തെ പൂജാരീകരിച്ച് സ്ഥാപ നവൽക്കരിച്ചതുപോലെ, പ്രേഷിതദൗത്യത്തേയും തന്റെ അന്യഥാ സുവി ശേഷത്തിൽ ഭാഷ്യകാരൻ നിരാകരിച്ചിരിക്കുകയാണ്. മതപരിവർത്തനോ ന്മുഖമായ പ്രേഷിതദൗത്യത്തിന് അന്യഥാ സുവിശേഷത്തിൽ പ്രസക്തി ഇല്ല. പാശ്ചാത്യ മിഷണറി പ്രസ്ഥാനത്തെ ദോഷൈകദൃക്കോടെ കാണുന്ന ഭാഷ്യ കാരൻ, ആ പ്രസ്ഥാനത്തിന്റെ സാമ്രാജ്യ വിധേയത്വത്തോടും, ഇതര മത ങ്ങളോടുള്ള അതിന്റെ സമീപനത്തിലെ സങ്കുചിതത്വത്തോടും അസഹി ഷ്ണുതയോടും പ്രതികരിച്ചുകൊണ്ടാണ് തന്റെ പ്രേഷിതസിദ്ധാന്തം നിർവ്വ ഹിച്ചിരിക്കുന്നത്. ഇതര മതങ്ങളെപ്പറ്റി നാൽപതു വർഷത്തോളം നീണ്ടു നിന്ന ഗവേഷണപഠനത്തിനു ശേഷം അദ്ദേഹം കണ്ടെത്തിയത്, ഇതര മത ങ്ങളുമായി സൗഹാർദ്ദ സംവാദമല്ലാതെ അപരനെ മാനസാന്തരപ്പെടുത്തുക എന്ന ലക്ഷ്യം സഭയ്ക്കുണ്ടായിക്കൂടാ എന്നാണ്. സഭയുടെ ആതുരസേവനം, സാമൂഹ്യപ്രവർത്തനം, ജീവകാരുണ്യ പ്രവർത്തനം എന്നിവകളിലും സുവി ശേഷീകരണ ലക്ഷ്യം ഉണ്ടാവാൻ പാടില്ലത്രെ! ക്രിസ്തുവിന്റെ സ്നേഹം ജാതിമതാതീതമായി സർവ്വമനുഷ്യരാശിക്കും പൊതുവേ അവകാശപ്പെട്ടതാ കയാൽ ആ സ്നേഹം മതവൈവിധ്യത്തെ ആദരപൂർവ്വം ഉൾക്കൊള്ളുക യാണ് വേണ്ടത്. കൂടാതെ ഈശ്വരന്റെ, അജ്ഞേയത മനുഷ്യന്റെ അനുഭവ ത്തിൽ കൊണ്ടുവരുകയാണ് പുരോഹിതവർഗ്ഗത്തിന്റെ പ്രേഷിതധർമ്മം എന്നും ഭാഷ്യകാരൻ കണ്ടെത്തിയിരിക്കുന്നു.

(കാണുക **സ്നേഹം**, pp. 72, 170-172, 380)

### 1.4.6 മുന്നോടി സമൂഹസൃഷ്ടി

മാമോദീസായും മതപരിവർത്തനവും കൂദാശാജന്യമായ കൃപാസമൃ

ദ്ധിയും മുക്തിയും അന്യമതസ്ഥർക്കും നിഷേധിക്കുന്ന ഭാഷ്യകാരൻ, തന്റെ അന്യഥാ സുവിശേഷ സാക്ഷാത്കാരത്തിന് വിഭാവനം ചെയ്തിരിക്കുന്ന പ്രേഷിതദൗത്യമാണ് മുന്നോടി സമൂഹ സൃഷ്ടി. ദൈവത്തിനും പരിശുദ്ധാത്മാവിനും മനുഷ്യസമുദായത്തിൽ സഭാതീത പ്രവർത്തന മണ്ഡലങ്ങൾ ഉണ്ട്. നവമാനവികതയുടെ സാക്ഷാത്ക്കാരം ക്ഷിപ്രസാദ്ധ്യമല്ല താനും. ഈ സാഹചര്യത്തിൽ അതിനുവേണ്ടി പരീക്ഷണാർത്ഥം മുന്നോടി സമൂഹങ്ങൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ സ്ഥാപിക്കുകയത്രെ സഭയുടെ ഇപ്പോഴത്തെ പ്രേക്ഷിതദൗത്യം എന്ന് ഭാഷ്യകാരൻ പ്രഖ്യാപിക്കുന്നു. പതനപൂർവ്വാശ്രമത്തിൽ മനുഷ്യന് ലഭ്യമായിരുന്ന പരിപൂർണ്ണ സ്വാതന്ത്ര്യവും കന്മഷരാഹിത്വവും ഈ കൂദാശാരഹിത സമൂഹ ഘടനയിലും ജീവിതത്തിലും കൂടി സാക്ഷാത്ക്കരിക്കാമെന്നും ഭാഷ്യകാരൻ വ്യാമോഹിക്കുന്നു. ക്രൈസ്തവാഭിമുഖ്യത്തിൽ സ്ഥാപിക്കപ്പെടേണ്ട മാതൃകാ മുന്നോടി സമൂഹങ്ങൾ വിവിധ മതാനുയായികളേയും, ഭാഷക്കാരേയും, ദേശക്കാരേയും വർണ്ണക്കാരേയും ദേശക്കാരേയും ഉൾപ്പെടുത്തിക്കൊണ്ടുള്ള ഒന്നായിരിക്കേണം. ഈ സഭാതീത ബദൽ സംവിധാനത്തിന്റെ ഘടന, പെരുമാറ്റച്ചട്ടം, വിശ്വാസസംഹിത, ആദർശ ലക്ഷ്യങ്ങൾ എന്നിവയെല്ലാം ഭാഷ്യകാരൻ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. അതിന്റെ വിശദാംശങ്ങൾ ഇവിടെ പ്രസക്തമല്ലാത്തതിനാൽ അതിലേക്കു കടക്കുന്നില്ല.

[See **സ്നേഹം** pp. 367-396, 425-438 (നാളത്തെ സമൂഹം); **Freedom and Authority**, pp. 136-149; **The Human Presence,** pp. 90-103]

ഭാഷ്യകാരൻ തന്റെ യുക്തിസഹമായ മനസ്സ് (epinoia) ഉപയോഗിച്ച് നിർദ്ധരിച്ചെടുത്ത പ്രപഞ്ചവീക്ഷണം, രക്ഷാസിദ്ധാന്തം, മതാനുഷ്ഠാനങ്ങൾ എന്നിവയുടെ അടിസ്ഥാന ഘടനയുടെ സംക്ഷിപ്തരൂപരേഖയാണ് ഇതുവരെ അവതരിപ്പിച്ചത്. സത്യവിശ്വാസ പ്രതീതി ജനിപ്പിക്കുന്ന ചില പ്രസ്താവനകളും പരാമർശങ്ങളും ഭാഷ്യകാരന്റെ കൃതികളിൽ അവിടെയും ഇവിടെയും കണ്ടെത്താം. അവയൊന്നും തന്നെ ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തിന്റെ പാഷണ്ഡതയെ ന്യായീകരിക്കാൻ പര്യാപ്തമല്ല.

# 2

# പ്രത്യാഘാതം അഥവാ വിമർശനം

*വാക്ധോരണിയിലൂടെ അത്യാത്മിക വിജ്ഞാനിയായി നടക്കുന്നവൻ തന്റെ ഖ്യാതി വർദ്ധിപ്പിക്കാൻ കേൾവിക്കാരുടെ മനസ്സിനെ ചൂഷണം ചെയ്യുന്നു.*

*[St. Maximos the Confessor, Various Texts on Theology, 4th Century, Para 68]*

## 2.1 ആമുഖം

ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തിന്റെ ദാർശനികഘടനയും ഉള്ളടക്കവും പ്രയോഗവിധികളും ഒന്നാം ഭാഗത്ത് പ്രതിപാദിച്ചുവല്ലോ. ഈ മതപ്രത്യയശാസ്ത്രത്തിന്റെയും അതിന്റെ പ്രയോഗത്തിന് ക്രൈസ്തവ സാധുതയും സുവിശേഷ മൂല്യവും അപഗ്രഥിച്ച് വിലയിരുത്തുകയാണ് അടുത്തതായിട്ടുള്ളത്. അതിന് ആമുഖമായി ഭാഷ്യകാരന്റെ സമീപനത്തിൽ പറ്റിയ രണ്ട് അടിസ്ഥാന ന്യൂനതകൾ എടുത്തുകാട്ടേണ്ടതുണ്ട്. അവയാണ് നിയോഗരാഹിത്യവും, പൈതൃകാപഭ്രംശവും.

### 2.1.1. നിയോഗരാഹിത്യം

ഉപോദ്ഘാതം (1.1–ൽ) പറഞ്ഞിരിക്കുന്നപ്രകാരം, ഭാഷ്യകാരൻ തന്റെ ബൗദ്ധിക തീർത്ഥയാത്രയ്ക്കു സാഹസപ്പെട്ടത് ദൈവനിയോഗപ്രകാരമല്ല. പ്രത്യുത തന്റെ വ്യക്തിഗത സത്യാന്വേഷണ പരീക്ഷണങ്ങളുടെ ഭാഗമായിട്ടത്രെ. ഭാഷ്യകാരൻ തന്റെ ആത്മകഥാപരമായ ലേഖനങ്ങളിലും പ്രസ്താവനകളിലും തനിക്ക് പ്രേഷിതദൗത്യപരമോ അജപാലനദൗത്യപരമോ ആയ യാതൊരു പ്രവാചകനിയോഗവും കിട്ടിയതായി അവകാശപ്പെടുന്നില്ല. ["യോഗ്യതാപത്രം", "എന്റെ ആത്യന്തിക ദർശനം" മുതലായ ഭാഷ്യകാ

രന്റെ ജീവചരിത്രപരമായ ലേഖനങ്ങൾ കാണുക: **സ്നേഹം**, pp. 16-100. 164-176].

വി. യോഹന്നാന്റെ ഒന്നാം ലേഖനത്തിന്റെ ആമുഖത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതുപോലെ, പഞ്ചേന്ദ്രിയ ഗോചരമായി ഭവിച്ച ജീവന്റെ വചനത്തെ സംബന്ധിച്ച് ജീവദായകമായ പ്രവാചകസാക്ഷ്യം നൽകുക എന്നതിലുപരി യാതൊരു ബൗദ്ധിക - ദാർശനിക തീർത്ഥയാത്രയ്ക്കും ക്രൈസ്തവ ധർമ്മത്തിൽ ഞങ്ങൾ പ്രസക്തി കാണുന്നില്ല. ഭാഷ്യകാരന്റെ ആത്മകഥാപരമായ കൃതികളിൽ ദൈവവുമായി സംവാദത്തിൽ ഏർപ്പെടുന്ന ചില പരാമർശങ്ങൾ അവിടവിടെ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും [**സ്നേഹം** pp. 84-86] അവയ്ക്കു ആത്മഗതങ്ങൾ എന്നതിലുപരി ദൈവനിയോഗപരമായ പ്രാധാന്യം കല്പിക്കുവാൻ ഭാഷ്യകാരന്റെ ദൈവനിർവചനം അനുവദിക്കുന്നില്ല. ഭാഷ്യകാരന് ദൈവനിയോഗാപബോധം ഇല്ലാതെ പോയതിന്റെ പ്രത്യക്ഷ തെളിവുകളാണ് ഭാഷ്യകാരന്റെ രണ്ട് എത്യോപ്യൻ പ്രവാസകാലത്തെപ്പറ്റിയുള്ള സാക്ഷ്യം (**സ്നേഹം,** pp. 82-168). ഈ രണ്ട് പ്രവാസങ്ങളും ദൈവനിയോഗപ്രകാരമുള്ള ഒരു ദൗത്യനിർവഹണത്തിനാണെന്ന് ഭാഷ്യകാരൻ സമ്മതിക്കുകയോ അവകാശപ്പെടുകയോ ചെയ്യുന്നില്ല.

ഒരു വേദപുസ്തക ഭാഷ്യകാരനും, പ്രബോധകനും ആയി സ്വയം കരുതിയിരുന്ന തന്റെ പ്രശ്നാത്മക കുടുംബാന്തരീക്ഷത്തിൽ നിന്നുള്ള ദൈവദത്തമായ മുക്തിയും വഴിത്തിരിവുമായിട്ടാണ് ഭാഷ്യകാരൻ തന്റെ ഒന്നാം എത്യോപ്യൻ പ്രവാസകാലത്തെ (1947–1950) കാണുന്നത്. സ്വവർഗ്ഗരതി ഉൾപ്പെടെയുള്ള കുറ്റങ്ങൾ ആരോപിച്ച്, എത്യോപ്യയിൽ നിന്ന് നിഷ്കാസനം ചെയ്യാൻ അവിടുത്തെ സർക്കാർ തീരുമാനിച്ചു എങ്കിലും, ഉടമ്പടിപ്രകാരമുള്ള കാലാവധി വരെ തുടരാൻ സർക്കാർ പിന്നീട് അനുവദിക്കുകയാണുണ്ടായത് (**സ്നേഹം,** p. 96). എത്യോപ്യൻ ചക്രവർത്തിയുടെയും മറ്റും ക്ഷണവും സമ്മർദ്ദവും മൂലം രണ്ടാം എത്യോപ്യൻ പ്രവാസത്തിന് (1956–1959) അദ്ദേഹം ആത്യന്തികമായി തീരുമാനിക്കുന്നതും ആലുവായിൽ രണ്ട് സഹപ്രവർത്തകർക്കു കൊടുത്ത വാക്കു പാലിക്കുന്നതിനു വേണ്ടിയാണ് (**സ്നേഹം,** p. 125 -126], ദൈവനിയോഗമായിട്ടല്ല. അന്ധകാര ഭൂഖണ്ഡം എന്നറിയപ്പെടുന്ന ആഫ്രിക്കയ്ക്കു ക്രൈസ്തവപ്രകാശം ലഭ്യമാക്കുന്നതിന് നേതൃത്വം നൽകാൻ പ്രാപ്തമാക്കാവുന്ന ഒരു ക്രൈസ്തവ രാഷ്ട്രമാണ് എത്യോപ്യ. അതിന്റെ ചക്രവർത്തി വിശ്വാസിയായ ഹെയിലി സെലാസിയുമായിരുന്നു. അവിടെ കിട്ടിയ സേവനാവസരത്തെ മോശയെ മിസ്രയിമിലേക്കയച്ചതുപോലെയോ, ആമോസിനെ ശമറിയായിലേക്കു നിയോഗിച്ചതുപോലെയോ, യോനായെ നിനുവയിൽ എത്തിച്ചതുപോലെയോ, ശിഷ്യസമൂഹത്തെ കർത്താവ് നാനാസൃഷ്ടി വിഭാഗങ്ങളിലേക്ക് അയച്ചതുപോലെയോ ഉള്ള ഒരു നിയോഗമായി കാണാനോ അംഗീകരിക്കാനോ ഭാഷ്യകാരന് കഴിയാതെ പോയതാണ് ഹെയിലി സെലാസിയുടെയും തുടർന്ന് എത്യോപ്യ

യുടെയും രാഷ്ട്രീയ ദുരന്തങ്ങൾക്കു കാരണമെന്നു വേണം മനസ്സിലാക്കാൻ. എത്യോപ്യയെ ആദ്ധ്യാത്മികമായി വിരസമായ ഒരു മണലാരണ്യം മാത്രമായി ഭാഷ്യകാരന് തോന്നിയതും ദൗത്യാവബോധം ഇല്ലാതെ പോയതു കൊണ്ടാണ് (**സ്നേഹം,** p. 148). രാജകീയ പിൻതുണയോടെ ഒരു ജനതയെ ഉദ്ധരിക്കുവാനും സേവിക്കുവാനും അന്ധകാരത്തിൽ നിന്ന് പ്രകാശത്തിലേക്കു നയിക്കുവാനും സഹായകരമായ ഈ അവസരലബ്ധിയിൽ ഭാഷ്യകാരൻ ഒരു ദൈവനിയോഗവും കണ്ടില്ല! പാശ്ചാത്യ സർവകലാശാലകളിലെ ദൈവശാസ്ത്രപഠനവും ബിരുദസമ്പാദനവും ജനസേവനത്തിന് അനിവാര്യമല്ല എന്ന ചക്രവർത്തിയുടെ ഉപദേശവും (**സ്നേഹം,** p. 112) ഭാഷ്യകാരന്റെ കണ്ണ് തുറപ്പിച്ചില്ല. ഒരു സർവ്വജ്ഞനും വിശ്വഗുരുവും, ലോകമത നേതാവും ആയി ഡോൺ ക്വിക്സോട്ടിനെപ്പോലും വെല്ലുന്ന ഒരു സാർവ്വലൗകിക ദൗത്യനിർവ്വഹണത്തിന് ആവശ്യമായ യോഗ്യതാപത്രങ്ങൾ നേടുന്നതിന് പാശ്ചാത്യ വിദ്യാഭ്യാസ സ്ഥാപനങ്ങളിലേയ്ക്കു പോകുന്നതിനുള്ള ചവിട്ടുപടിയായിട്ടു മാത്രമേ ഭാഷ്യകാരൻ തന്റെ എത്യോപ്യൻ പ്രവാസത്തെ കണ്ടുള്ളു.

മദർ തെരേസ്സാ കൽക്കട്ടാ തെരുവുകൾ കേന്ദ്രീകരിച്ച് നടത്തിയ സാമൂഹ്യസേവനം അവരെ വിശുദ്ധിയുടെ പടവുകൾ ചവിട്ടിക്കയറുന്നതിന് സഹായിച്ചതുപോലെ കേവല ദാരിദ്ര്യത്തിലും അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും കഴിഞ്ഞിരുന്ന എത്യോപ്യൻ ഗോത്രവർഗ്ഗങ്ങളുടെ സമുദ്ധാരണത്തിന് ഭാഷ്യകാരൻ മുതിർന്നിരുന്നു എങ്കിൽ അത് ഭാഷ്യകാരനേയും ഒരു നല്ല അയൽക്കാരന്റെ പദവിയിൽ എത്തിച്ചേനെ. എന്നാൽ ഭാഷ്യകാരന്റെ ബൗദ്ധിക - ദാർശനിക പര്യവേഷണം അദ്ദേഹത്തെ കൊണ്ടെത്തിച്ചത് അറിയോസിന്റെയും നെസ്തോറിയോസിന്റെയും വേദവിപരീതത്തേക്കാൾ വലിയ ക്രിസ്തുനിഷേധത്തിലും പാഷണ്ഡതയിലുമാണ് എന്ന് പിന്നാലെ കാണാം.

### 2.1.2 **പൈതൃകാപഭ്രംശം**

ദൈവനിയോഗരാഹിത്യത്തോടൊപ്പം ഭാഷ്യകാരനെ പാഷണ്ഡതയിലേക്കു നയിച്ചത് പൈതൃകാപഭ്രംശം ആണ്. തോമ്മാ മാർഗ്ഗവും പാശ്ചാത്യ സുറിയാനി സഭാപാരമ്പര്യങ്ങളും പൈതൃകമായിട്ടുള്ള മലങ്കരസഭയിലെ ഒരു വൈദികസ്ഥാനിയാണ് ഭാഷ്യകാരൻ. തന്റെ ആത്മിക വളർച്ചയ്ക്ക് ചെറുപ്പകാലത്ത് സഭാജീവിത പങ്കാളിത്തം സഹായകരമായിരുന്നു എങ്കിലും മുകളിൽ 1.1–ൽ പറയുന്നതുപോലെ അതിന്റെ ബാക്കിപത്രം ഋണാത്മകമാണ്. ആ ന്യൂനത പരിഹരിക്കുന്നതിനുള്ള ബൗദ്ധിക - ദാർശനിക സപര്യക്കു മുതിരുന്ന ഭാഷ്യകാരൻ തന്റെ ഗുരുവായി വരിച്ചത് യവന സഭാപിതാവായ നിസ്സായിലെ മാർ ഗ്രീഗോറിയോസിനെയാണെന്നു കണ്ടുവല്ലൊ. പാശ്ചാത്യ സുറിയാനിസഭയുടെ ആരാധനക്രമങ്ങളും ദൈവശാസ്ത്രവും ഇപ്പോൾ പിൻതുടരുന്ന മലങ്കരസഭയിലെ ഒരു മേൽപ്പട്ടക്കാരനും, സെമിനാരി അദ്ധ്യാപ

കനും മറ്റുമായിരുന്നു ഭാഷ്യകാരൻ, വി. ഗ്രീഗോറിയോസിനെപ്പോലെ സഭയുടെ പൊതുകാലഘട്ടത്തിൽ ജീവിച്ചിരുന്ന സുറിയാനി സഭാപിതാവായ മാർ അപ്രേമിനെ തിരസ്ക്കരിച്ച് ഒരു യവന ദാർശനികന്റെ പിന്നാലെ പോയതാണ് ഭാഷ്യകാരനെ പാഷണ്ഡനാക്കിയ അടിസ്ഥാനപരമായ പൈതൃകാപഭ്രംശം. മലങ്കരസഭയുടെ സ്വത്വത്തെ നിർണ്ണയിക്കുന്ന ആര്യദ്രാവിഡ പൈതൃകങ്ങളിൽ നിന്നും, പാശ്ചാത്യ സുറിയാനി സഭാബന്ധം വഴി രൂഢമൂലമായിത്തീർന്ന ശേമ്യ ദൈവശാസ്ത്ര വീക്ഷണത്തിൽ നിന്നും ഭിന്നമായ യവന ക്രൈസ്തവ ദർശനങ്ങളും അവ അവലംബിക്കുന്ന യവന തത്വസംഹിതകളുമാണ് ഭാഷ്യകാരൻ പ്രമാദരഹിതമായി കണ്ടെത്തിയത്. സുറിയാനിസഭയുടെ അക്വിനാസ് എന്ന് ഇപ്പോൾ പാശ്ചാത്യർ പോലും അംഗീകരിക്കുന്ന മാർ അപ്രേമിന്റെ കൃതികളോടും അവ സൃഷ്ടിച്ച “Liturgical revolution” നോടും കൂടി സുറിയാനിസഭ ദൈവശാസ്ത്രപരമായ സ്വത്വവും പക്വതയും നാലാം നൂറ്റാണ്ടിൽ തന്നെ കൈവരിച്ചിരുന്നു. മാർ അപ്രേമിന്റെ കൃതികൾ, പ്രത്യേകിച്ച് “Hymns on Faith” നിർവചിക്കുന്ന ദൈവശാസ്ത്ര പരിധിക്കപ്പുറത്തേക്ക് ഭാഷ്യകാരൻ പോകരുതാത്തതായിരുന്നു. ശേമ്യ പാരമ്പര്യത്തിന്റെ പ്രസക്തിയും മാർ അപ്രേമിന്റെ പ്രാധാന്യവും വേണ്ടവണ്ണം ഭാഷ്യകാരൻ മനസ്സിലാക്കിയിട്ടുണ്ട് (**Cosmic Man,** pp.160-168). ബൈസന്റെൻ യവന ഓർത്തഡോക്സ് സഭാപാരമ്പര്യത്തെ വാനോളം പുകഴ്ത്തുന്ന ഭാഷ്യകാരൻ, രാജകീയ പരിലാളനം ലഭിച്ച യവന-ലാറ്റിൻ സഭകളാണ് അവയ്ക്കു പ്രചോദനം നൽകിയ സിറിയൻ പാരമ്പര്യത്തെ അടിച്ചമർത്തിയതെന്ന് സമ്മതിക്കുന്നുമുണ്ട് (**Freedom and Authority**, 1974, pp. 31-32).

യൂറോപ്യൻ നവോത്ഥാനത്തിന്റെ മുദ്രാവാക്യം “ഗ്രീക്കോ-റോമൻ അടിവേരുകളിലേക്കു തിരികെ” എന്നും നവീകരണത്തിന്റെ മുദ്രാവാക്യം “തിരുവെഴുത്തുകളിലേക്കു തിരികെ” എന്നും ആയിരുന്നുവല്ലൊ. ഞങ്ങളുടെ വീക്ഷണത്തിൽ ഒരു സുറിയാനി സഭയിലെ വൈദികൻ എന്ന നിലയിൽ ഭാഷ്യകാരൻ താൻ ചൊല്ലിയ ആരാധനക്രമങ്ങളിലേയും, വായിക്കുന്ന തിരുവെഴുത്തുകളിലേയും ലോകവീക്ഷണത്തോട് നീതിപുലർത്തുന്ന മാർ അപ്രേമിന്റെ ഗീതങ്ങളിലെ ദൈവശാസ്ത്രത്തിന്റെ ഭാഷ്യകാരൻ ആകേണ്ടതായിരുന്നു. കൂടെക്കൂടെ മനോവിഭ്രാന്തി അനുഭവപ്പെട്ടിരുന്ന വി. ഗ്രീഗോറിയോസിനെ സമകാലിക പ്രസക്തി ഉണ്ടായിരുന്ന ഒരു സഭാപിതാവെന്നല്ലാതെ സാർവലൗകികാംഗീകാരയോഗ്യനായ ഒരു ക്രൈസ്തവ ദൈവശാസ്ത്രജ്ഞനായി കാണത്തക്ക സുവിശേഷമൂല്യം ഒന്നുംതന്നെ അദ്ദേഹത്തിന്റെ സുബോധാവസ്ഥയിലെ കൃതികൾക്കില്ലെന്ന പാശ്ചാത്യ വിലയിരുത്തലിനോടാണ് ഞങ്ങൾ യോജിക്കുന്നത്. ഭാഷ്യകാരൻ അത് തിരിച്ചറിയേണ്ടതായിരുന്നു. മലങ്കരസഭയ്ക്കന്യമായ യവന-ദൈവശാസ്ത്ര ദർശനങ്ങളും ഗ്രീക്കോ-റോമൻ എപ്പിസ്കോപ്പൽ സിദ്ധാന്തങ്ങളും ഇവിടെ പ്രചരിപ്പിക്കുന്നതിനു പകരം ഭാഷ്യകാരൻ മലങ്കരസഭയുടെ പാരമ്പര്യത്തിൽപ്പെടുന്ന തോമ്മാ

മാർഗ്ഗവും നസ്രാണി പൈതൃകങ്ങളും പുനഃരുദ്ധരിച്ച് പുനഃസ്ഥാപിക്കാനാണ് ശ്രമിക്കേണ്ടിയിരുന്നത്.

### 2.1.3 **യവന വിഷക്കനി**

യവന സഭാപിതാവായ വി. ഗ്രീഗോറിയോസിന്റെ ദർശന ഭാഷ്യമായി പൗലോസ് മാർ ഗ്രീഗോറിയോസ് അവതരിപ്പിക്കുന്ന മതതത്വശാസ്ത്രത്തിന്റെ സുവിശേഷസാധുതയും അതിന്റെ അനുഷ്ഠാനങ്ങളുടെ രക്ഷാമൂല്യവും അളക്കുന്നതിന് ഞങ്ങൾ മാനദണ്ഡമായി സ്വീകരിച്ചിരിക്കുന്നത് തിരുവെഴുത്തുകളും അവ അവലംബിക്കുന്ന ശേമ്യ ലോകവീക്ഷണവുമാണ്. അത് ഉല്പത്തി പുസ്തകത്തിലെ സൃഷ്ടിവിവരണത്തേയും പ്രവാചകന്മാരിൽ തലവനായ മോശ മുതൽ യോഹന്നാൻ സ്നാപകൻ വരെയുള്ള പ്രവാചക ദൗത്യത്തിലെ ദൈവിക സന്ദേശങ്ങളെയും ചെയ്തികളെയും ദൈവഭാഷണത്തിന്റെ അലംഘനീയ പരിധികളായി അംഗീകരിക്കുന്നു.

സഭാചരിത്രപരമായ കാലഘട്ടത്തിരിവ് കൂടാതെ സഭയ്ക്കു ദൈവശാസ്ത്രപരമായ ഗണംതിരിവ് കൂടി ഉണ്ട്. സഭയുടെ ആകമാന കാലഘട്ടത്തിൽ തന്നെ സഭയിൽ വ്യത്യസ്തങ്ങളായ മൂന്ന് ദൈവശാസ്ത്ര സരണികൾ രൂപം കൊണ്ടിരുന്നു. അതിൽ പ്രമുഖമായത് ക്രൈസ്തവികതയുടെ മാതൃസംസ്കാരമായ ശേമ്യ ലോകവീക്ഷണത്തെ അടിസ്ഥാനമാക്കിയുള്ളതാണ്. മറ്റ് രണ്ടെണ്ണം ശേമ്യേതരവുമാണ്. അവ യവന തത്വചിന്തകന്മാരുടെ ലോകവീക്ഷണങ്ങളെ ക്രൈസ്തവീകരിച്ചോ, അഥവാ ക്രൈസ്തവ വിശ്വാസത്തെ യവനീകരിച്ചോ രൂപപ്പെടുത്തിയിട്ടുള്ളവയാണ്. അവയിൽ ഒന്ന് ബൈസന്റൈൻ ക്രൈസ്തവരുടെ ദർശനങ്ങളും, മറ്റൊന്ന് അഗസ്തീനോസിൽ ആരംഭിച്ച് അക്വിനാസിൽ പൂർത്തീകരിക്കപ്പെടുന്ന പാശ്ചാത്യ ലാറ്റിൻ ക്രൈസ്തവ ദർശനങ്ങളുമാണ്. അക്വിനാക്കാരനായ വി. തോമസ്സ്, അരിസ്റ്റോട്ടിലിന്റെ തത്വശാസ്ത്രസംഹിതയെ ക്രൈസ്തവീകരിക്കുകയാണ് ചെയ്തിരിക്കുന്നത്. ക്രൈസ്തവം എന്ന പ്രവാചക ധർമ്മപഥത്തിന്റെ യവനീകരണം തുടങ്ങിവച്ചത് പൗലോസ് അപ്പോസ്തലനാണെന്നും ഭാഷ്യകാരൻ ചൂണ്ടിക്കാണിക്കുന്നുണ്ട്. എന്നാൽ പൗലോസിന്റെ എഴുത്തുകളും തിരുവെഴുത്തുകളും തമ്മിലുള്ള ദാർശനീകാന്തരം മനസ്സിലാക്കിയിരുന്ന സുറിയാനി സഭാപിതാക്കന്മാർ പൗലോസിന്റെ ലേഖനങ്ങളെ തിരുവെഴുത്തുകളുടെ വെളിച്ചത്തിൽ പ്രത്യേകിച്ച് ദൈവജ്ഞനായ വി. യോഹന്നാന്റെ സുവിശേഷ വെളിച്ചത്തിൽ തിരുത്തി വായിയ്ക്കുകയാണ് ചെയ്തിരിക്കുന്നത്. അതു മാത്രവുമല്ല ഈ പ്രവാചക കർമ്മമാർഗ്ഗത്തെ യവനീകരണം വഴി ബൗദ്ധിക ദർശനമാക്കുന്നതിന്റെ അപകടം മനസ്സിലാക്കിയ മാർ അപ്രേം യവനതത്വചിന്ത വിശ്വാസികൾക്കു നിഷിദ്ധവും, പൈശാചികവുമാണെന്നും മുന്നറിയിപ്പു നൽകിയിരിക്കുന്നു. എന്നാൽ ഭാഷ്യകാരൻ തന്റെ അന്യഥാ സുവിശേഷം വഴി ആ വിലക്കപ്പെട്ട കനി ഭക്ഷിപ്പാൻ വിശ്വാസികളെ പ്രലോഭിപ്പിക്കുകയാണ്

ചെയ്തിരിക്കുന്നത്. എ. ഡി. രണ്ടാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടത്തിൽ, സുവിശേഷത്തിന്റെ യവനീകരണ പ്രവണത അപകടകരമാകാൻ തുടങ്ങിയപ്പോൾ, റോമൻ നിയമജ്ഞനായ തെർത്തുല്ല്യൻ ആഫ്രിക്കയിൽ നിന്നുകൊണ്ട് ആതൻസിന് ജെറുസലേമുമായി എന്തു ബന്ധം എന്നാക്രോശിച്ചതും ഇവിടെ സ്മർത്തവ്യമാണ്. കൂടാതെ യവനർ സാക്ഷരരാകുന്നതിന് സഹസ്രാബ്ദങ്ങൾക്കു മുമ്പ് ഹാമുറാബിയുടെ കാലത്തു തന്നെ ശേമ്യ ജനത മതാധിഷ്ഠിത സാംസ്കാരിക ഔന്നത്യവും നാഗരികതയും പ്രാപിച്ചിരുന്നു എന്നും ഭാഷ്യകാരൻ ഓർത്തില്ല. ശേമ്യത്വം സ്വത്വമായിട്ടുള്ള മലങ്കര സുറിയാനി സഭയ്ക്കു യവന ചിന്താസരണിയിൽ സംസ്കരിച്ചെടുത്ത ക്രൈസ്തവ ബൗദ്ധിക ദർശനങ്ങൾ ആവശ്യമില്ലെന്ന കാര്യവും ഭാഷ്യകാരൻ തന്റെ ബൈസന്റൈൻ ഭ്രമത്തിനിടെ വിട്ടുപോയി. ഭാഷ്യകാരൻ വിവക്ഷിക്കുന്നതുപോലെ വിശ്വാസത്തിനു യുക്തിഭദ്രതയും ബൗദ്ധിക ഗരിമയും കൈവരിക്കുന്നതിന് അതിനെ ഒരു "ദാർശനിക പദ്ധതിയിൽ അചഞ്ചലമായി സന്നിവേശിപ്പിക്കേണ്ടത്" ആവശ്യമെങ്കിൽ അതിന് മലങ്കരസഭയുടെ ആര്യദ്രാവിഡ പൈതൃകത്തിൽ സംപുഷ്ടങ്ങളായ ആറ് ദർശനങ്ങളും മറ്റും ലഭ്യമല്ലെ? എന്നാൽ ക്രിസ്തുമതം ഉൾപ്പെടെയുള്ള ശേമ്യമതങ്ങൾ ബൗദ്ധിക ദർശനാധിഷ്ഠിതമല്ല. പ്രവചനജന്യങ്ങളായ ശേമ്യ മതങ്ങൾ (ഹോശയാ 12:13) യജ്ഞപ്രധാനങ്ങളുമല്ല. അവ കർമ്മപ്രധാനങ്ങളായ ധർമ്മപഥങ്ങളാണ്.

### 2.1.4 വിജ്ഞാനസ്രോതസ്സ്

പ്രാരംഭത്തിൽ സൂചിപ്പിച്ചതുപോലെ യവന ക്രൈസ്തവ ദർശനങ്ങളെ ശേമ്യ വീക്ഷണത്തിൽ നിന്നും തിരുവെഴുത്തുകളിൽ നിന്നും വ്യതിരിക്തമാക്കുന്നത് അവ ആശ്രയിക്കുന്ന ദൈവിക വിജ്ഞാന സ്രോതസ്സുകളുടെ ഭിന്നതയാണ്. പ്രവചനജന്യങ്ങളായ ശേമ്യ മതങ്ങൾ ദൈവിക വിജ്ഞാനത്തിന്റെ ഉറവിടമായി കാണുന്നത് പ്രവാചകസന്ദേശങ്ങളാണ്. ദൈവത്തെ ദൈവം മുഖാന്തിരം അറിയുന്ന മാനവ - വാനവ സംവാദ തലമാണത്. അത് യുക്തിസഹമായ മനുഷ്യമനസ്സിന്റെ അന്വേഷണ പരിധിയ്ക്കതീതമായ ഒരു പരിജ്ഞാന മേഖലയാണ്. സമൂഹത്തേയും പരിസ്ഥിതിയേയും പ്രപഞ്ചഘടനയേയും അപഗ്രഥിച്ച് മനസ്സിലാക്കി നിയന്ത്രിച്ച് അടക്കി വാഴുന്നതിന് മനുഷ്യന് സൃഷ്ടി സഹജമായി ലഭിച്ചിരിക്കുന്ന ബുദ്ധിയും യുക്തിയും ദൈവപര്യവേഷണത്തിന് ഉപയോഗിക്കുന്നത് ശേമ്യ ദൃഷ്ടിയിൽ പാപകർമ്മങ്ങളാണ്. പ്രവാചകമതങ്ങളിലെ ദൈവികാസ്തിത്വ സംവാദതലം ബ്രഹ്മാണ്ഡമോ, പിണ്ഡാണ്ഡമോ, ചരിത്രപൂർവമോ, ചരിത്രാതീതമോ അല്ല. ചരിത്രഗതിയിലെ മനുഷ്യഭാഗധേയങ്ങളുടെ വിധിനിർണ്ണായക മുഹൂർത്തങ്ങളാണ് ദൈവഭാഷ്യത്തിന്റെയും ദൈവിക ഇടപെടലിന്റെയും അനുഭവതലങ്ങളായി പരിഗണിക്കപ്പെട്ടിരിക്കുന്നത്. മനുഷ്യഭാഗധേയങ്ങളിലെ വിധിനിർണ്ണായക മുഹൂർത്തങ്ങളെ നിർവചിക്കുന്നത് മനുഷ്യനും ദൈവവും തമ്മി

ലുള്ള ചരിത്രബന്ധമാണ്. തിരുവെഴുത്തുകൾ മനുഷ്യനും ദൈവവും തമ്മിലുള്ള ചരിത്രതലബന്ധത്തെ നിർവചിക്കുന്നത് നിയമഭാഷയിലും ഉടമ്പടി ബന്ധത്തിന്റെ ചട്ടക്കൂട്ടിലുമാണ്. ഉടമ്പടി ബന്ധത്തിന്റെ അടിസ്ഥാനത്തിലാണ് തിരുവെഴുത്തുകളെ പഴയനിയമമെന്നും പുതിയനിയമമെന്നും രണ്ടായി തിരിച്ചിരിക്കുന്നതും. തിരുവെഴുത്തുകളിലെ സൃഷ്ടിവിവരണവും മനുഷ്യോൽപ്പത്തിയുടെ ചരിത്രവും ദൈവവും മനുഷ്യനും ഉടമ്പടിക്ഷമരാകുന്നതിന്റെ പൂർവ്വ ചരിത്രവും കൂടിയാണ്.

ദൈവത്തിൽ നിന്ന് നിയോഗവും വചനവും ലഭിച്ച പ്രവാചകന്മാർ അവർ കേട്ടറിഞ്ഞ രക്ഷയുടെയും ശിക്ഷയുടെയും വീണ്ടെടുപ്പിന്റെയും സന്ദേശത്തെ യഥാതഥം ഉടമ്പടി ബന്ധത്തിന്റെയോ മനഃസാക്ഷിയുടെ പ്രമാണത്തിന്റെയോ ചട്ടക്കൂട്ടിൽ നിന്നുകൊണ്ട് നിയമ വ്യവഹാരഭാഷയിൽ മരണഭയം കൂടാതെ മുൻകൂട്ടി പ്രഖ്യാപിക്കുന്നതാണ് പ്രവചനം (പുറപ്പാട് 3:4, 4:17; യെശയ്യ 21:10, 40:23, 28, 44:24-26, 46:10-11, 48:3, 5; യിരമ്യ 1:4-10, 20:14, 18, 23:18, 28, 26:2, 14-15, 32:24, 39:16, യെഹസ്കിയേൽ 1:29-2:18, 3:1, 3:14, 17:20-22, 11:5, 25, 39:8, യോവേൽ 2:29-30, ആമോസ് 7:12-13). ഉണ്ടായിട്ടുള്ളതും, ഉണ്ടായിക്കൊണ്ടിരിക്കുന്നതും ആയ ദൈവിക സന്ദേശങ്ങളും അവയുടെ പൂർത്തീകരണ വിവരണങ്ങളുമാണ് ശേമ്യ മതങ്ങൾ ദൈവിക വിജ്ഞാന സ്രോതസ്സായി അംഗീകരിച്ചിരിക്കുന്നത്. യഥാർത്ഥ ദൈവിക വിജ്ഞാനം ദൈവം ഭൂമിയിൽ നീതിയും ന്യായവും നടത്തുന്നവൻ എന്ന് അറിയുകയും ഗ്രഹിക്കുകയും ചെയ്യുന്നതാണ് (യിരമ്യ 9:23-24). അത് ഗ്രഹിക്കാൻ തക്ക പരിജ്ഞാനം ഭാഷ്യകാരന് ഇല്ലാതെ പോയി എന്നു മാത്രമല്ല, യിരമ്യാ പ്രവാചകൻ ജ്ഞാനികളെ കുറ്റപ്പെടുത്തുന്നപോലെ (8:9) തിരുവെഴുത്തുകളിൽക്കൂടിയുള്ള ദൈവജ്ഞാനം അപൂർണ്ണവും അപര്യാപ്തവുമാണെന്ന് ഭാഷ്യകാരൻ വാദിക്കുകയും ചെയ്യുന്നു. പുരോഹിതൻ ദൈവിക പരിജ്ഞാനത്തിന്റെ കലവറക്കാരനായിരിക്കണമെന്ന് പ്രവാചകൻ നിഷ്കർഷിക്കുമ്പോൾ (മാലാഖി 2:6-7) തന്റെ പുരോഹിതപദവിയിൽ ഊറ്റംകൊള്ളുന്ന ഭാഷ്യകാരൻ ദൈവത്തിന്റെ അജ്ഞേയതയുടെ വക്താവായിരിക്കുന്നതാണ് വൈദികധർമ്മമെന്ന് പ്രഘോഷിക്കുകയും ചെയ്യുന്നു. പ്രവാചകന്മാരാലും അപ്പോസ്തലന്മാരാലും പ്രഖ്യാപിതമായിരിക്കുന്ന ദിവ്യോപദേശങ്ങൾക്കുപരി ദിവ്യാന്ധകാരത്തിൽ നിഗൂഢമായിരിക്കുന്ന ആവൃതസത്യങ്ങൾ ഇനിയും വെളിപ്പെടാനുണ്ടെന്നുമാണ് ഭാഷ്യകാരന്റെ നിഗമനം.

### 2.2 ദൈവം - മനുഷ്യൻ - പ്രപഞ്ചം

മതവിശ്വാസത്തെ നീതിയിൽ അധിഷ്ഠിതമായ ഒരു നിയമവ്യവസ്ഥിതിയിലും ഉടമ്പടിബന്ധത്തിലും അചഞ്ചലമായി സന്നിവേശിപ്പിച്ചിരിക്കുന്നതുകൊണ്ട്, ശേമ്യ ലോകവീക്ഷണത്തിലും തിരുവെഴുത്തുകളിലും ദൈവം, മനുഷ്യൻ, പ്രപഞ്ചം ഇവയെ നിർവചിച്ച് ബന്ധപ്പെടുത്തിയിരിക്കുന്നതും

ഭാഷ്യകാരന്റെയും ഗുരുവിന്റെയും ദർശനങ്ങളിൽ നിന്ന് വളരെ വ്യത്യസ്ത മായിട്ടാണ്. ഭാഷ്യകാരനും ഗുരുവും അതിന് ഉപയോഗിക്കുന്ന സാങ്കേതിക പദങ്ങളായ "സത്ത" "കർമ്മശക്തി" (energia) "അതിരിക്തതത", "അന്ത ര്യാമത" എന്നിവ തിരുവെഴുത്തുകൾക്കന്യമാണ്.

ശേമ്യവീക്ഷണത്തിലും തിരുവെഴുത്തുകളിലും ദൈവത്തേയും മനുഷ്യ നേയും പ്രപഞ്ചഗതിയേയും തമ്മിൽ പരസ്പരം ബന്ധിച്ച് നിർത്തി ചരിത്ര ഗതിയേയും പ്രകൃതിചക്രത്തേയും ക്ഷേമകരമായും ജീവസന്ധാരണ ക്ഷമ മായും ചലിപ്പിക്കുന്ന തത്വം "സെദേക്ക" ആണ്. "സെദേക്ക" എന്ന ഹീബ്രു പദത്തിന്റെ അർത്ഥം "നീതി" അഥവാ "ധർമ്മം" എന്നാണ്. വേദപുസ്തക ത്തിൽ അഞ്ഞൂറിൽപ്പരം പ്രാവശ്യം ആവർത്തിക്കപ്പെടുന്ന ഈ സംത്രാണ നതത്വമാണ് ഉടമ്പടി ബന്ധത്തിനുമാധാരം. നീതിയിൽ അധിഷ്ഠിതമായ ഈ പരസ്പരബന്ധത്തെ നിർവചിച്ച് ആവിഷ്കരിക്കുന്നതിനുള്ള നയാമിക ഉപാ ധിയാണ് ഉടമ്പടി. ദൈവവും മനുഷ്യനും തമ്മിലുള്ള ചരിത്രതല ബന്ധ ത്തിന്റെയും സംവാദത്തിന്റെയും ഭാഷ നിയമ വ്യവഹാരഭാഷയാണ്, ദാർശ നിക ഭാഷ അല്ല. ദൈവശാസ്ത്രം നിയമശാസ്ത്രമാണ്.

ന്യായത്തെ അളവുചരടും, നീതിയെ തൂക്കു കട്ടയുമാക്കി (യിരമ്യ 28:17) പ്രപഞ്ചസൃഷ്ടി നടത്തിയ വിശ്വൈകരാജാവായ ദൈവത്തിന്റെ സിംഹാസ നവും നീതിയിലും ന്യായത്തിലും അധിഷ്ഠിതമാണ് (സങ്കീ. 9:7, 8; 45:6; 89:14, 96:10, യെശയ്യ 30:18, 33:22).

ദൈവം ഭൂവാസികളെ നീതിയിലും ന്യായത്തിലും വിധിക്കുന്നു (സങ്കീ. 7:8, 9; 9:4, 8; 58:11;94:2; 96:13; മീഖാ 4:3; മാലാഖി 3:5, 4:1 യെശയ്യ 2:4; 3:13; 13:11, 26:10, 21; യിരമ്യ 10:10; 32:10; യഹസ്കി. 11:10, 21:30 ff 22:1 ff, 24:14; 38:22; യോവേൽ 3:12).

വ്യവഹാരിയായ ദൈവം (യിരമ്യ 2:9, 4:12, ഹോശയ 4:1, യോവേൽ 3:2), അനാഥന്റെയും വിധവയുടെയും പീഡിതന്റെയും പരദേശിയുടെയും ന്യായം പാലിച്ചു കൊടുക്കുന്നു (സങ്കീ. 9:12, 140:12, 146:7, യിരമ്യ 20:13) നീതിമാൻ വ്യവഹാരവുമായി ദൈവത്തെ സമീപിക്കുന്നു (സങ്കീ. 4:1, യിരമ്യ 12:20; മീഖാ 7:9, യെശയ്യാ 51:2).

വിധികർത്താവും വിധി നടത്തിപ്പുകാരനുമായ ദൈവം ഉഗ്രകോപ ത്തോടും ക്രോധത്തോടും കൂടി ശിക്ഷിത വ്യക്തികളുടെയും സമൂഹങ്ങളു ടെയും മേൽ ക്ഷാമം മുതൽ യുദ്ധ സംഹാരം വരെയുള്ള മാർഗ്ഗങ്ങൾ അവ ലംബിച്ചു ശിക്ഷാ വിധി നടപ്പാക്കുന്നു (സങ്കീ. 11:8, യെശയ്യ 10:6, 23, 13:4, 5, 13:14:5, യിരമ്യ 3:2-3, 7:20, 33, 34; 9:11; 15:2-3, 29:30; 33:5; 48:34; യഹസ്കി. 39:17 ff, ആമോസ് 4:7 ff; നഹും 1:2 ff, സെഫന്യ 1:1 ff; ഹഗ്ഗായി 1:1 ff, 2:16 ff). ഉടമ്പടി വിശ്വസ്തത അഭംഗുരം കാക്കുന്നവനായ ദൈവം ശിക്ഷ അനുഭ വിച്ചു കഴിയുമ്പോൾ തന്റെ വിശ്വസ്തതയുടെ ഭാഗമായി ശിക്ഷിതരോട് സ്നേഹവും കൃപയും തോന്നി വീണ്ടെടുത്ത് യഥാസ്ഥാനപ്പെടുത്തുകയും

ചെയ്യുന്നു (സങ്കീ. 89:33–34, 146:6; യെശയ്യ 33:41:5 ff, 44:21–22; 46:3–4, 12; 49:14–21; 50:1; 51:6, യിരമ്യ 31:3, യഹസ്കി. 38:17, 43:25; സെഖര്യാവ് 1:6; 9:11).

നന്മയെപ്പറ്റിയൊ തിന്മയെപ്പറ്റിയൊ കേവല സങ്കല്പങ്ങളൊന്നും ഉടമ്പടി ദൈവശാസ്ത്രത്തിൽ ഇല്ല. കേവല നന്മയുടെ മൂർത്തീകരണമായോ സ്രഷ്ടാവായോ ദൈവത്തെ തിരുവെഴുത്തുകൾ നിർവചിക്കുന്നുമില്ല. മനുഷ്യ പ്രവൃത്തികളുടെ കർമ്മഫലമായിട്ട് ദൈവം നന്മയെയും തിന്മയെയും മനുഷ്യന് അനുഭവവേദ്യമാക്കുന്നു (സങ്കീ. 18:26, 58:5; യെശയ്യ 10:23, 13:26, 34:2 ff; 45:7, 52:5; യിരമ്യ 39:16). നന്മയുടെയൊ തിന്മയുടെയോ ചരിത്രാതീതാസ്തിത്വം തിരുവെഴുത്തുകളുടെ ഗവേഷണ വിഷയം അല്ല.

തിരുവെഴുത്തുകളിലെ സ്ഥായിയായ ദൈവ നിർവചനം ഇതാണ്. അതിനനുപൂരകമാണ് മനുഷ്യനിർവചനം. ദൈവവുമായി ഉടമ്പടി പങ്കാളികളാകത്തക്ക വാനവ – മാനവ പാരസ്പര്യം ലഭിക്കുമാറ് ദൈവം മനുഷ്യനെ തന്റെ രൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ചു എന്നാണ് പ്രവാചകന്മാരിൽ തലവനായ മോശ ഉല്പത്തി പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. പുതിയനിയമത്തിലും പഴയനിയമത്തിലും ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തെ ഉടമ്പടി ബന്ധമായിട്ടാണ് വിവരിക്കുന്നത്. നിയമസാധുതയുള്ള ഉടമ്പടികൾ സൃഷ്ടിക്കുന്നതിന് അതിലെ കക്ഷികൾ തമ്മിൽ പാരസ്പര്യം ആവശ്യമാണ്. ഈ പാരസ്പര്യം മനുഷ്യന് എങ്ങനെ ലഭിച്ചു എന്നതാണ് ഉല്പത്തിയിലെ മനുഷ്യസൃഷ്ടി വിവരണത്തിലെ മുഖ്യ പ്രതിപാദ്യവിഷയങ്ങളിൽ ഒന്ന്.

ദൈവസാദൃശ്യത്തിലും രൂപത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യ ദമ്പതികൾ നന്മതിന്മ വിവേചനശേഷി കൈവരിച്ചതോടു കൂടിയാണ് ദേവതുല്യരായും ഭവിഷ്യത്ക്ഷമരായും നിന്ന് ദൈവവുമായി പാരസ്പര്യം കൈവരിച്ചത് (ഉല്പത്തി 3:22). അപ്രകാരം തന്നെ മനുഷ്യൻ ഇന്നും ചരിത്രഗതിയിൽ തുടരുന്നു. ഭാഷ്യകാരനും ഗുരുവും സങ്കല്പിക്കുന്നതുപോലെ മനുഷ്യന് പതനപൂർവ ലിംഗാതീത അമർത്യാവസ്ഥ എന്നും പതനാനന്തര ലിംഗവൈജാത്യ മർത്യാവസ്ഥ എന്നും രണ്ട് അവസ്ഥകൾ ഉള്ളതായി തിരുവെഴുത്തുകൾ കണക്കാക്കുന്നില്ല. ജീവിതപങ്കാളിത്വത്തിനുവേണ്ടി ദൈവം മനുഷ്യനെ ആണും പെണ്ണുമായി സൃഷ്ടിച്ചെന്നല്ലാതെ പതനജന്യമായ മരണത്തെ പ്രത്യുല്പാദനം വഴി അതിജീവിക്കാൻ മനുഷ്യന് ലിംഗവൈജാത്യം നല്കേണ്ടിവന്നു എന്ന വാദഗതിയും പ്രസക്തമല്ല. ലിംഗവൈജാത്യം ഇല്ലാതെയും പ്രകൃതിയിൽ പ്രത്യുല്പാദനം നടക്കുന്നില്ലെ? ശേമ്യ സഭകളായ പാശ്ചാത്യ – പൗരസ്ത്യ സുറിയാനി സഭകൾ യവന – ലാറ്റിൻ സഭകൾ പഠിപ്പിക്കുന്നതുപോലുള്ള ഒരു പതനസിദ്ധാന്തത്തെയൊ ജന്മപാപ സിദ്ധാന്തത്തെയോ പഠിപ്പിക്കുന്നില്ല. ആദിമ മനുഷ്യനെ പാപിയായി മുദ്രകുത്തിയ പൗലോസ് ആ പാപം ക്രിസ്തുവിൽ അഴിഞ്ഞുപോയി എന്നാണ് ചൂണ്ടിക്കാണിക്കുന്നത് (റോമർ 5:12–20). വി. ലൂക്കോസ് ആദിമ മനുഷ്യനായ ആദാമിനെ ദൈവ

പുത്രനായിട്ടാണ് വംശാവലിയിൽ ചേർത്തിരിക്കുന്നത് (ലൂക്കോസ് 3:38). പഴയനിയമ ഉടമ്പടിയിലും അതിന്റെ ലംഘനം മൂലം ദൈവം സ്വന്ത ജന ത്തിനെതിരെ വ്യവഹരിച്ചതിന്റെ കുറ്റപത്രത്തിലും ജന്മപാപം എന്നൊരു വകു പ്പില്ല. പുതിയനിയമ ഉടമ്പടിയിലെ മനുഷ്യപങ്കാളികൾ ക്രിസ്തുവിന്റെ പുതിയ രൂപവും ഛായയും കൂടി വഹിക്കുന്നവരാണ് (ഗെലാ. 3:27).

പഴയ - പുതിയനിയമ ഉടമ്പടികൾ അവയുടെ മനുഷ്യപങ്കാളികളിൽ നിന്ന് ആവശ്യപ്പെടുന്നത് ഉടമ്പടി വിശ്വസ്തത കാത്ത് നീതിയുടെയും ന്യായ ത്തിന്റെയും ചട്ടങ്ങൾ അനുസരിച്ച് ജീവിക്കണമെന്നും, പീഡിതനും, അനാ ഥനും, വിധവയ്ക്കും ന്യായം നടത്തിക്കൊടുക്കണമെന്നുമാണ് (യെശയ്യ 1:17; ef.; 10:1–2; 26:8; 33:13 ff; 58:3–7, 10; യിരമ്യ 4:2 ef; 5:28; 7:5–6; 11:3, 5; 22:3; യെഹസ്കി. 11:19; 19:31–32; ആമോസ് 5:12, 14, 15, 24, സെഫന്യാവ് 2:2; 7:9; 8:16 ef; മാലാഖി 3:5, മത്തായി 5:17 ff, 25:34 ff, 1 കൊരിന്ത്യ 6:9–11; ഗലാത്യർ 5:17–24; യാക്കോബ് 1:27). ഭാഷ്യകാരൻ വിവക്ഷിക്കുന്നതുപോലെ ഉടമ്പടി പങ്കാളിയായ മനുഷ്യന്റെ ധർമ്മം പ്രപഞ്ചഗതിയെ ഏതോ സാങ്കല്പിക ലക്ഷ്യത്തിലേക്കു ത്വരിതപ്പെടുത്തുകയല്ല.

മനുഷ്യനും ദൈവവും തമ്മിലുള്ള ഉടമ്പടിബന്ധത്തിലെ ചട്ടങ്ങളുടെയും പ്രമാണങ്ങളുടെയും പാലന-ലംഘനങ്ങളുമായുള്ള ബന്ധത്തിലാണ് പ്രകൃതി നന്മകളുടെ അനുഭവവും അനുഭവനിഷേധവും തിരുവെഴുത്തുകൾ വിധിക്കുന്നത്. നീതിയുടെയും ന്യായത്തിന്റെയും ചട്ടങ്ങളും പ്രമാണങ്ങളും കാത്ത് ഉടമ്പടി വിശ്വസ്തത പാലിച്ചാൽ ഉടമ്പടി പങ്കാളിയായ ദൈവം പ്രകൃ തിയും കാലാവസ്ഥയും അനുകൂലമായി പ്രവർത്തിപ്പിച്ച് ജീവസന്ധാരണ ത്തിനും സന്തോഷത്തിനും ആവശ്യമായ വിഭവസമൃദ്ധിയും ഐശ്വര്യങ്ങളും ലഭ്യമാക്കി തന്റെ കടമ നിർവ്വഹിക്കുന്നു (യിരമ്യ 10:11–13, 21:4, 12, 13, 32:41–42, യെഹസ്കി. 36:29–30, യോവേൽ 2:27; 3:18 ff; യെശയ്യ 58:6–14; 62:8; 65:17 –25).

എന്നാൽ ചട്ടങ്ങളും പ്രമാണങ്ങളും ലംഘിച്ച് അനീതിയും അന്യായവും പ്രവർത്തിച്ചാൽ ഭൂമി ശാപഗ്രസ്തമായി ഭവിക്കുന്നു, മുള്ളും പറക്കാരയും അതിൽ മുളയ്ക്കുന്നു. പട്ടണങ്ങൾ കൽക്കൂമ്പാരങ്ങളും തെരുവുകൾ ശൂന്യവും ആക്കപ്പെടുന്നു. ക്ഷാമവും, വറുതിയും, രോഗവും, വാളും, അഗ്നിയും, വരൾച്ചയും എല്ലാം ശിക്ഷാവിധിയുടെ ഭാഗമായി അനുഭവവേദ്യ മാക്കപ്പെടുന്നു. ഭൂമി വീണ്ടും പാഴും ശൂന്യവും ആകുന്നു (യെശയ്യ 24:6; യിരമ്യ 3:2–3, 4:7–9, 24–30, 5:24, 25, 7:20, 33; 9:11; 12:4; 15:2 3; 25:15–31; 33:5, 9, യെഹസ്കി. 14:12–13, 39:17 ff, യോവേൽ 1:1 ff; ആമോസ് 4:7, 9, 10, നഹും 4:9; ഹഗ്ഗായി 1:11, 16 ff).

പ്രപഞ്ചഘടനയും ഗതിയും അതിൽത്തന്നെ എങ്ങനെ എങ്ങോട്ട് എന്ന ചോദ്യത്തിനും ദൈവത്തിന്റെ പ്രപഞ്ചാന്തര്യാമിത്വത്തിനും ഉടമ്പടി ദൈവ ശാസ്ത്രത്തിൽ യാതൊരു പ്രസക്തിയും ഇല്ല. ജീവസന്ധാരണക്ഷമമായ

പ്രപഞ്ചത്തെ ദൈവം സൃഷ്ടിച്ചു. അത് നല്ലതെന്ന് ദൈവം കണ്ടു. ആ നില യിൽത്തന്നെ അത് ഇന്നും തുടരുന്നു.

**2.3 മനുഷ്യാവതാരം, രക്ഷ, ദൈവീകരണം**

മനുഷ്യാവതാരം, രക്ഷ, ദൈവീകരണം എന്നിവയുടെ നിർവചനങ്ങളും, സിദ്ധാന്തങ്ങളുമാണ് ഭാഷ്യകാരന്റെ മതപ്രത്യയശാസ്ത്രത്തെ ദൈവരാജ്യ സുവിശേഷത്തിൽ നിന്ന് അന്യവൽക്കരിക്കുന്നത്.

മുകളിൽ കണ്ടതുപോലെ, ഭാഷ്യകാരന്റെ എപ്പിനോയിയായുടെ പരി മാണം അനുസരിച്ച് മനുഷ്യമൂശയിൽ ഉൾക്കൊള്ളാവുന്നിടത്തോളം അള വിൽ വാർത്തെടുത്ത ഒരു കുട്ടിദൈവം മാത്രമാണ് ജഡധാരണം ചെയ്ത വചനമാം ദൈവമായ യേശു. ഭാഷ്യകാരന്റെയും ഗുരുവിന്റെയും ദൈവം "സത്ത", "കർമ്മശക്തി" എന്നീ ശൃംഖലാ ബന്ധമില്ലാത്ത ഇരുസ്വഭാവി യാണ്. ഇതിൽ അജ്ഞേയ സത്തയ്ക്ക് സപ്രപഞ്ചത്വം നിഷിദ്ധമാകയാൽ ദൈവത്തിന്റെ കർമ്മശക്തിയുടെ ആംശിക അവതാരം മാത്രമേ സാദ്ധ്യമാകൂ. അതാണ് യേശു. ഭാഷ്യകാരന്റെ ഈ നിർവചനം കൊലോസ്യ ലേഖനത്തിൽ പറയുന്നതുപോലെ വെറും തത്വജ്ഞാനവും വഞ്ചനയുമാണ് (2:8). എന്നാൽ അപ്പോസ്തോലിക സാക്ഷ്യമാകട്ടെ, മനുഷ്യരാശിക്കു മുഴുവൻ പുതിയനി യമ ഉടമ്പടിപ്രകാരം ബാദ്ധ്യസ്ഥമായ എല്ലാ ദൈവിക കടമകളും ഉത്തരവാ ദിത്വങ്ങളും നിറവേറ്റിക്കൊടുക്കുന്ന കർത്താവും ദൈവവുമാണ് മരിച്ച് ഉയി ർത്തെഴുന്നേറ്റവനായ നസ്രായനായ യേശു എന്നാണ്. "ദൈവത്തിന്റെയും സകല ജനത്തിന്റെയും മുൻപാകെ പ്രവർത്തിയിലും വാക്കിലും ശക്തിയുള്ള പ്രവാചകനായിരുന്ന" (ലൂക്കോ. 24:19) നസ്രായനായ യേശു പ്രവചനനിവൃ ത്തിയായി, ദൈവരാജ്യസ്ഥാപകനായി ഭൂമിയിൽ മാനവജന്മം പൂണ്ട സൃഷ്ടികർത്താവായ വചനമാംദൈവമാകയാൽ അവനിൽ ദൈവത്തിന്റെ സർവ സംപൂർണ്ണതയും, ദേഹരൂപത്തിൽ വസിക്കുന്നു എന്ന് തിരുവെഴു ത്തുകൾ സാക്ഷിക്കുന്നു. ഭാഷ്യകാരനും ഗുരുവും മറ്റും ദർശിക്കുന്നതു പോലെ ക്രിസ്തുവിന്റെ മനുഷ്യത്വം പതനപൂർവാവസ്ഥയിലെ ലിംഗാതീത സംപൂർണ്ണ മനുഷ്യന്റേതാണെന്നും ക്രിസ്തുവിന്റെ മനുഷ്യത്വത്തിന് പുരു ഷപ്രാപ്തി ഇല്ലായിരുന്നു എന്നും മറ്റുമുള്ള ഉപദേശങ്ങളും തിരുവെഴുത്തു കൾക്കന്യപ്പെട്ട പതനസിദ്ധാന്തത്തിന്റെ ഭവിഷ്യത്തുകളാണ്. അന്ത്യോഖ്യാ യുടെ വി. സേവേറിയോസ് പാത്രിയർക്കീസ് ഈജിപ്തിൽ പ്രവാസിയായി കഴിയുന്ന കാലത്ത് (എ. ഡി. 519 മുതൽ) അവിടത്തെ ഒരു കൂട്ടം സന്യാസി മാർ അദ്ദേഹത്തോട് ഒരു സംശയം ചോദിച്ചു. നമ്മുടെ രക്ഷകൻ കന്യക യിൽ നിന്ന് എടുത്ത ശരീരം ദ്രവത്വം ഉള്ളതോ അല്ലയോ എന്നായിരുന്നു അവരുടെ ചോദ്യം? മറിയാം സംശയം കൂടാതെ ദൈവമാതാവെന്ന് എപ്പോഴും പ്രസംഗിച്ചു വന്നവനായ ദൈവജ്ഞനും നിയമജ്ഞനുമായിരുന്ന വി. സേവേ റിയോസിന്റെ മറുപടി, നമ്മുടെ ദ്രവത്വമുള്ള മനുഷ്യപ്രകൃതി തന്നെയാണ്

ജഡധാരണത്തിങ്കൽ വചനമാംദൈവം പൂണ്ടത് എന്നായിരുന്നു. വി. ഗ്രീഗോറിയോസിന്റെയും ഭാഷ്യകാരനെയുംപോലെ ദ്രവത്വം ഇല്ലാത്ത 'പതനപൂർവ' മനുഷ്യപ്രകൃതിയാണ് മനുഷ്യാവതാരത്തിങ്കൽ കർത്താവ് സ്വീകരിച്ചതെന്ന് വാദിച്ച സഹപ്രവാസിയായ ജൂലിയനെ (Julian of Halicarnasus) ഖണ്ഡിച്ചുകൊണ്ട് വി. സേവേറിയോസ് പ്രബോധിപ്പിച്ചിരിക്കുന്നത് രക്ഷാനിരപേക്ഷമായ ദ്രവത്വരഹിത മനുഷ്യപ്രകൃതിയാണ് മനുഷ്യാവതാരത്തിങ്കൽ നമ്മുടെ രക്ഷകൻ സ്വീകരിച്ചിരുന്നതെങ്കിൽ അത് രക്ഷാപദ്ധതിയെത്തന്നെ നിഷ്പ്രയോജനമാക്കുമായിരുന്നു എന്നാണ്.

*സ്വഭാവപ്രകാരം യഥാർത്ഥ മനുഷ്യനായി തീർന്നതിലൂടെ ദൈവം തന്റെ ജ്ഞാനം വെളിവാക്കിയിരിക്കുന്നു. തിരുജനനത്തിങ്കൽ നമ്മുടേതുപോലുള്ള പീഡാക്ഷമമായ പ്രകൃതത്തെ തന്നെ കൈക്കൊണ്ടതിലൂടെ ദൈവനീതി പ്രകടമായിരിക്കുന്നു. തന്റെ പീഡാനുഭവവും മരണവും വഴി കർത്താവ് പ്രകൃത്യാൽ ശാശ്വതവും അവ്യയനിസ്സംഗതയോടു കൂടിയതുമായ ഒരു ജീവിതസാദ്ധ്യത സംജാതമാക്കി തന്റെ കഴിവും കാണിച്ചിരിക്കുന്നു.*

*(St. Maximos The Confessor, Various Texts on Theology 4th century, Para. 41)*

നിത്യകന്യകയും ഭാഗ്യവതിയുമായ വി. മറിയാമിനെ 'ദാവീദിന്റെ മകൾ' എന്നു കൂടി ജഡധാരണ വിവരണത്തിൽ മാർ അപ്രേം വിശേഷിപ്പിച്ചിരിക്കുന്നതിന്റെ പൊരുൾ ഭാഷ്യകാരന് അജ്ഞാതമായിപോയതിൽ അത്ഭുതപ്പെടാനില്ല. ഭാഷ്യകാരന്റെ സുവിശേഷം തിരുവെഴുത്തുകളിൽ നിന്ന് അന്യപ്പെട്ട് രക്ഷാമൂല്യശുഷ്കമായി പോയതും യേശുവിന്റെ മനുഷ്യത്വം സാധാരണ മനുഷ്യത്വമായിരുന്നു എന്നംഗീകരിക്കുന്നത് തന്റെ വിശ്വമാനവികതയ്ക്ക് അപകർഷമാണെന്ന ധാരണകൊണ്ടുമാണ്. യേശുവിന്റെ ദൈവത്വത്തേയും ഭാഷ്യകാരൻ തെറ്റിദ്ധരിച്ചിരിക്കുന്നു. ലോകാരംഭം മുതൽതന്നെ മാനവചരിത്രഗതിയിൽ നീതിയുടെയും ന്യായത്തിന്റെയും പ്രകാശസ്തംഭമായി മാനവവിമോചനത്തിനു മാർഗ്ഗദർശനം നൽകിക്കൊണ്ടിരുന്ന സത്യപ്രകാശമാണ് ദൈവപുത്രനായ യേശു. പഴയനിയമ കാലത്തെന്നപോലെ യുദ്ധവീരനും ലോകപരാക്രമിയുമായ സൈന്യങ്ങളുടെ ദൈവമായ യേശു ദൈവരാജ്യസംസ്ഥാപനാർത്ഥമുള്ള പോരാട്ടത്തിൽ വാഴ്ചകളെയും അധികാരങ്ങളെയും തന്റെ ക്രൂശാരോഹണം വഴി ആയുധവർഗ്ഗം വെപ്പിച്ച് തോല്പിക്കുകയും, ആ പോരാട്ടം രാജ്യം ശത്രുരഹിതമായി പിതാവാംദൈവത്തെ ഏല്പിക്കുന്നതുവരെ തുടരുകയും ചെയ്യും (കൊലൊസ്യ 2:15, 1 കോരി. 15:24). എന്നാൽ ലോകപരാക്രമിയായ ദൈവപുത്രനായ യേശു ഭാഷ്യകാരന്റെ അന്യഥാ സുവി

ശേഷത്തിൽ സുഗന്ധഹവ്യം ആസ്വദിച്ച് പ്രപഞ്ചമദ്ധ്യസ്ഥത നടത്തുന്ന ഒരു പൂജാരി കുട്ടിദൈവം മാത്രമാണ്.

രക്ഷാ നിർവചനവും ദൈവീകരണ സിദ്ധാന്തവും മർത്യനിർവചനത്തോട് ബന്ധപ്പെട്ടു കിടക്കുന്ന കാര്യങ്ങളാണ്. നന്മതിന്മ വിവേചനശേഷിയും ഇച്ഛാസ്വാതന്ത്ര്യവും കർമ്മശക്തിയുമുള്ള ഉടമ്പടിക്ഷമതയാണ് തിരുവെഴുത്തുകളിലെ മർത്യ നിർവചനപ്രകാരം മനുഷ്യന്റെ ദൈവപ്രതിച്ഛായ എന്ന് കണ്ടുവല്ലോ. ഉടമ്പടി ദൈവശാസ്ത്രപ്രകാരം മനുഷ്യന്റെ ഈശ്വരപ്രതിച്ഛായ പൊടിയിലേക്കു തിരികെ ചേരുമ്പോൾ മാത്രം അഴിഞ്ഞു പോകുന്നു. എന്നാൽ യവന - ലാറ്റിൻ ക്രൈസ്തവ ദർശനങ്ങളിൽ ആദിമപാപം വഴി സംഭവിച്ച പതനം മനുഷ്യന്റെ ഈശ്വരപ്രതിച്ഛായയ്ക്കു കോട്ടം സംഭവിച്ചു എന്ന് സിദ്ധാന്തിക്കുന്നു. കോട്ടത്തിന്റെ പരിധിയെക്കുറിച്ച് മാത്രമാണ് യവന - ലത്തീൻ പിതാക്കന്മാർക്കു തമ്മിൽ തർക്കം ഉള്ളത്. ദൈവത്തിന്റെ രക്ഷാദൗത്യത്തിൽ ദൈവവുമായി സഹകരിക്കാൻ തക്ക ഇച്ഛാശക്തിയും കർമ്മശേഷിയും മനുഷ്യനുണ്ടെന്ന് ഭാഷ്യകാരനും ഇതര യവനക്രൈസ്തവ ദാർശനികരും വാദിക്കുന്നു. പതനം വഴി മനുഷ്യന്റെ സ്വയം ത്രാണന ക്ഷമത പൂർണ്ണമായി നഷ്ടപ്പെട്ടതിനാൽ "കൃപാധീനം രക്ഷാ സർവ്വം" എന്ന നിലപാടാണ് ലാറ്റിൻ സഭകൾക്കുള്ളത്. എന്നാൽ "കൃപാസൃഷ്ടം ജഗത്സർവം" എന്ന ഭാഷ്യകാരന്റെയും ഗുരുവിന്റെയും സിദ്ധാന്തം രക്ഷയ്ക്കാവശ്യമായ കൃപയുടെ അനുപാതത്തെക്കുറിച്ച് യവന - ലാറ്റിൻ സഭകൾക്കുള്ള അഭിപ്രായവ്യത്യാസം ഉപരിപ്ലവമാക്കുന്നു. ദൈവകൃപയാണ് സൃഷ്ടിഹേതുകമെങ്കിൽ രക്ഷാഹേതുകമായ കൃപയുടെ അളവിനെപ്പറ്റിയുള്ള അഭിപ്രായവ്യത്യാസത്തിനു കഴമ്പില്ലല്ലോ!

എന്നാൽ മുകളിൽ കണ്ടതുപോലെ ദൈവത്തിന്റെ ഉടമ്പടി പ്രതിബദ്ധതയുടെയും വിശ്വസ്തതയുടെയും അനിവാര്യതയാണ് ദൈവകൃപ. അത് സ്രഷ്ടാവ് എന്ന നിലയിൽ ദൈവത്തിന്റെ നീതിവൈരാഗ്യത്തിന്റെ മറുവശവുമാണ്. ദൈവവുമായുള്ള ഉടമ്പടിബന്ധത്തിലെ ന്യായപ്രമാണവ്യവസ്ഥകളോ, ഈ ബന്ധം ഇല്ലാത്തവർ മനഃസാക്ഷിയുടെ പ്രമാണത്തെയോ ലംഘിച്ചാൽ അവർ ദൈവകോപത്തിനും മരണശിക്ഷയ്ക്കും യോഗ്യരായി ഭവിക്കുന്നു എന്ന് അപ്പോസ്തലനായ പൗലോസ് തന്നെ പഠിപ്പിക്കുന്നു. (റോമർ 2:2, 3:12). ന്യായപ്രമാണത്തിന്റെയോ, മനഃസാക്ഷിയുടെ പ്രമാണത്തിന്റെയോ ലംഘനങ്ങൾക്ക് ആപേക്ഷികമായല്ലാതെ പൂർവാർജിതമായ ഒരു കേവല പതനാവസ്ഥ മനുഷ്യരാശിക്കുണ്ടെന്ന് സുവിശേഷം പഠിപ്പിക്കുന്നില്ല. അഥവാ ആദിമപാപം ഉണ്ടെന്ന് വാദത്തിനുവേണ്ടി സമ്മതിച്ചാൽ തന്നെയും പുതിയനിയമ ഉടമ്പടിയിൽ അത് തുടച്ചുമായിക്കപ്പെട്ടു. അതിന്റെ പേരിൽ മനുഷ്യവർഗ്ഗത്തിന് ഒരു ശിക്ഷാവിധിയും ഇല്ല (റോമർ 5:12-21, 8:1; 1 കൊരിന്ത്യർ 6:11). ഓരോരുവനും അവനവന്റെ പ്രവർത്തിക്കനുസൃതമായ പ്രതിഫലം അവസാനവിധി കല്പിക്കുന്നു (റോമർ 2:6-10; 14:10-11, മത്തായി

24:31 ff; 16:27-28, ലൂക്കോസ് 6:35, 23:41).

ഭാഷ്യകാരനും ഗുരുവും ദർശിക്കുന്നതുപോലെ കൃപാസൃഷ്ടം ജഗത്സർവം എന്നൊരുപദേശം തിരുവെഴുത്തുകളിൽ ഇല്ല. നന്മയും തിന്മയും ചരിത്രാന്തർഗത യാഥാർത്ഥ്യമായിരിക്കുന്നതുപോലെ ദൈവകൃപയുടെ പ്രസക്തി ദൈവകോപത്തിനും ദൈവശിക്ഷയ്ക്കും പാത്രീഭവിച്ചവർ കുറ്റവിമുക്തി അഥവാ നീതീകരണം പ്രാപിക്കേണ്ടി വരുമ്പോഴാണ്. നീതീകരണം അഥവാ കുറ്റവിമുക്തി ഉടമ്പടി നിബദ്ധമായ രക്ഷാനുഭവത്തിന്റെ പ്രഥമപടിയാണ്. കുറ്റബോധം, അനുതാപം, കുറ്റസമ്മതം, ഏറ്റുപറച്ചിൽ എന്നീ മുൻഉപാധികൾ പൂർത്തീകരിച്ച് യേശുവിന്റെ ദൈവത്വത്തിലും ക്രൂശീകരണത്തിന്റെ രക്ഷണ്യക്ഷമതയിലും വിശ്വസിച്ച് ഏറ്റുപറഞ്ഞ് മാമോദീസാ ഏറ്റ് പുതിയനിയമ ഉടമ്പടിയിൽ ചേരുമ്പോൾ നീതികരണവും കുറ്റവിമുക്തിയും പ്രാപിച്ച് മനുഷ്യൻ വീണ്ടും ഉടമ്പടി പങ്കാളിയായി ജീവിതക്ഷമനും സത്കർമ്മക്ഷമനും ആയി ഭവിക്കുന്നു.

ഉടമ്പടിജന്യമായ രക്ഷാനുഭവം ഭാഷ്യകാരനും ഗുരുവും ദർശിക്കുന്നതുപോലെ കാലവിമുക്തിയും ലിംഗവിമുക്തിയും അല്ല. നല്ല ഇടയനായ പുതിയനിയമ ദൈവത്തിന്റെ ദിവ്യപരിപാലനത്തിൽ മരണഭയം കൂടാതെ തിന്മയുടെയും അനീതിയുടെയും ശക്തികളോട് പോരാടി ദൈവരാജ്യ നീതിയ്ക്കനുസരിച്ച് പ്രവർത്തിച്ച് സമൃദ്ധിയായ ജീവനും, ജീവിത സാഫല്യവും ഇഹത്തിലും പരത്തിലും കൈവരിക്കുന്നതാണ് രക്ഷാനുഭവം. ചരിത്രഗതി സംഘർഷാത്മകമാണ്. പരിവർത്തനോന്മുഖമായ ആരോഹണപ്രക്രിയ അല്ല. ആത്മതലത്തിലേക്ക് പരിണാമത്വരയുള്ള വസ്തുപ്രപഞ്ചം എന്ന സങ്കല്പവും തിരുവെഴുത്തുകൾക്കന്യമാണ്. മനുഷ്യന്റെ രക്ഷാദൗത്യം പ്രപഞ്ചഗതിയുടെ സമനില തെറ്റാതെ ചുക്കാൻ പിടിക്കുകയല്ല. മനുഷ്യന്റെ ഉടമ്പടി ലംഘനവും മനഃസാക്ഷി പ്രമാണലംഘനവും ഭൂമിയെ ദുരനുഭവങ്ങളുടെ വേദിയാക്കി ശാപഗ്രസ്തമാക്കുന്നു. എങ്കിലും ആദിയിൽ ദൈവം നല്ലതെന്നു കണ്ട സൃഷ്ടി നല്ലതായിതന്നെ തുടരുന്നു. ഈ സൃഷ്ടിവിവരണത്തിനു വിരുദ്ധമായും അന്യമായും പൗലോസിന്റെ റോമാ ലേഖനത്തിലെ 8-ാം അദ്ധ്യായത്തിലെ 19-22 വരെയുള്ള വാക്യങ്ങളിലെ അവ്യക്ത യവനചിന്തയെ ആസ്പദമാക്കി ഒരു പുതിയ രക്ഷാസിദ്ധാന്തം ആവിഷ്കരിക്കാനും പാടില്ല. ഉടമ്പടി നിബന്ധമായ രക്ഷാനിർവചനത്തിന്റെ അനിവാര്യഘടകമാണ് ന്യായത്തീർപ്പ്. അവസാനവിധി നാളിലെ ചോദ്യവും, നീ അനാഥനും, പീഡിതനും, ദരിദ്രനും, രോഗിക്കും ബന്ധിതനും, ഒക്കെ ആപൽബാന്ധവനായിരുന്നോ എന്നു മാത്രമാണ്. അവസാനവിധിദിവസം കരുണയുടെയും ദയയുടെയും ദിവസമായിരിക്കുമെന്ന ഭാഷ്യകാരന്റെ പ്രവചനം അന്യഥാ സുവിശേഷം അല്ലേ?

ഭാഷ്യകാരനും ഗുരുവിനും പറ്റിയ മഹാപ്രമാദങ്ങളിൽ മറ്റൊന്നാണ് ദൈവീകരണം എന്ന രക്ഷാസിദ്ധാന്തം. പാപികളുടെ നീതീകരണം എന്നല്ലാതെ മർത്യന്റെ ദൈവീകരണം എന്നൊരുപദേശം തിരുവെഴുത്തുകളിൽ

കാണുന്നത് ഏദൻതോട്ടത്തിലെ സർപ്പോപദേശത്തിലാണ്. പൗരസ്ത്യ ദൈവ ശാസ്ത്രത്തിന്റെ പിതാവ് എന്ന് ശിഷ്യഗണം പുകഴ്ത്തുന്ന ഭാഷ്യകാരനെ ആ സർപ്പഗീതയുടെ ആധുനിക വക്താവായേ ഞങ്ങൾക്കു കാണാൻ സാധി ക്കുന്നുള്ളൂ. ഉടമ്പടി ലംഘനത്തിന്റെയോ മനഃസാക്ഷിപ്രമാണത്തിന്റെ ലംഘ നത്തിന്റെയോ ഫലമായി ദൈവകോപത്തിനും മരണശിക്ഷയ്ക്കും പാത്രീ ഭവിച്ച മനുഷ്യരെ കുറ്റവിമുക്തരാക്കി, നീതീകരിച്ച് വീണ്ടും ജീവിതക്ഷമ തയും പരിശുദ്ധാത്മദാനം വഴി സത്കർമ്മക്ഷമതയും ലഭ്യമാക്കി ജീവിത സാഫല്യം വാഗ്ദാനം ചെയ്യുന്നതാണ് ദൈവരാജ്യ സുവിശേഷ സന്ദേശം. എന്നാൽ ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തിലെ ദൈവീകരണ (theosis or apotheosis) സിദ്ധാന്തം മനുഷ്യന് പതനപൂർവ ലിംഗാതീതാമർത്യാവസ്ഥ എന്ന സാങ്കല്പിക പ്രതിച്ഛായ കല്പിച്ച് അതിനെ പുനഃരാർജ്ജിക്കുക എന്ന സാങ്കല്പിക രക്ഷയാണ് വാഗ്ദാനം ചെയ്യുന്നത്. പരിണാമപരമായ പരി വർത്തനം വഴിയുള്ള ഈ പുനഃരാർജ്ജന പ്രക്രിയ ക്രിസ്തുവിൽക്കൂടിയുള്ള ദൈവത്തിന്റെ മർത്യീകരണം വഴി സാദ്ധ്യമായെന്നും, അതിൽക്കൂടി മനു ഷ്യൻ വിശ്വംഭരനും, വിശ്വരൂപിയും വിശ്വമാനവനും ആയി നവമാനവികത കൈവരിച്ചിരിക്കുന്നു എന്നുമൊക്കെയാണ് ഭാഷ്യകാരൻ അവകാശപ്പെടുന്നത്. ദൈവീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്ന വിശ്വമാനവൻ വൈദികാധിപത്യത്തി ലുള്ള ആരാധന വഴി ചരിത്രാതീതതലത്തിൽ ദൈവസന്നിധിയിൽ പ്രപ ഞ്ചാർച്ചന എന്ന യജ്ഞകർമ്മത്തിന് നിയോഗിക്കപ്പെട്ടിരിക്കുന്നു എന്നും അതു മുഖാന്തിരം വദനപ്രഭയോടെ ശോഭിക്കും എന്നും മറ്റുമാണ് ദൈവീ കരണം എന്ന ആദിമവഞ്ചനയുടെ ആധുനിക ഭാഷ്യം. ആദിയിൽ എന്ന പോലെ ഉദ്യാനവാസികളായ വനിതകളുടെയും അവരുടെ പുരുഷപങ്കാളി കളുടെയും ഇടയിൽ ഈ അന്യഥാ സുവിശേഷത്തിന് പ്രലോഭനശേഷി ഉണ്ടെങ്കിലും അനാഥർക്കും, ദരിദ്രർക്കും, പീഡിതർക്കും, ബന്ധിതർക്കും, നീതി നിഷേധിക്കപ്പെട്ടവർക്കും, അതൊരു സന്തോഷവാർത്ത ആയിരിക്കു കയില്ല. സർപ്പവക്ത്രത്തിൽ നിന്നല്ലാതെ ഇസ്രായേലിന്റെ പ്രവചന പാരമ്പ ര്യത്തിലോ അതിന്റെ പൂർത്തീകരണമായ ദൈവരാജ്യ സുവിശേഷത്തിലൊ ഇപ്രകാരമൊരു രക്ഷാസിദ്ധാന്തത്തിന് യാതൊരു നീതീകരണവും ഇല്ല. പാശ്ചാത്യ വേദശാസ്ത്ര നിഘണ്ടുക്കളിൽ ദൈവീകരണം എന്ന പദം കാണാ ത്തതിൽ ഭാഷ്യകാരൻ രോഷംകൊള്ളുന്നതും നിരർത്ഥകമാണ്. ദൈവം നിലത്തെ പൊടിയിൽ നിന്ന് രൂപകല്പന ചെയ്ത മനുഷ്യന്റെ രൂപം ഉട മ്പടിക്ഷമമായ ദൈവപ്രതിരൂപം തന്നെ. മനുഷ്യവർഗ്ഗം ഉള്ളടത്തോളം കാലം തിരുകല്പനപ്രകാരം അത് പൂഴിയിലേയ്ക്കു തിരികെ ചേരുന്നതുവരെ അതിന് കോട്ടം സംഭവിക്കുന്നില്ല. മരണാനന്തരം തിരുശബ്ദത്തിങ്കൽ അത് നവീകരിക്കപ്പെട്ട് പുനഃരാവിഷ്കരിക്കപ്പെടുകയും ചെയ്യുന്നു. ദൈവപുത്രനായ ആദാമിന്റെ മക്കൾക്ക് (ലൂക്കോസ് 3.38) അതിനുപരി മറ്റൊരു ദൈവീകരണം ഈ ലോകത്തിൽ ലഭ്യമല്ല. ആവശ്യവും ഇല്ല.

## 2.4 ദൗത്യാപചയം

ഒരു മതവിശ്വാസത്തിന്റെയോ പ്രത്യയശാസ്ത്രത്തിന്റെയോ പ്രായോഗികമൂല്യം അതിന്റെ ചരിത്രാന്തർഗത സാമൂഹ്യ സംപ്രാതക്ഷമതയെ അഥവാ ചരിത്രഗതിയിൽ മനുഷ്യഭാഗധേയങ്ങളിൽ അതിനുള്ള ക്ഷേമ മൂല്യത്തേയും ജീവിതഗുണതയേയും ആശ്രയിച്ചാണിരിക്കുന്നത്. മനുഷ്യജന്മത്തിന് സമ്പൂർണ്ണ ജീവിതഗുണതയും സാഫല്യവും വാഗ്ദാനം ചെയ്യുന്ന ദൈവരാജ്യ സുവിശേഷത്തിന്റെ ക്ഷേമപദ്ധതികളാണ് പ്രേഷിതദൗത്യവും അജപാലനദൗത്യവും എന്ന് ഉപോദ്ഘാതത്തിൽ കണ്ടുവല്ലോ. കർത്തൃപ്രകല്പിതങ്ങളായ ഈ ദൗത്യദ്വയങ്ങളുടെ ശക്തിസ്രോതസ്സും ചാലകശക്തിയും പരിശുദ്ധാത്മ നിയോഗവും പരിശുദ്ധാത്മ നൽവരങ്ങളുമാണ്. ഇഹവും പരവുമായ മനുഷ്യഭാഗധേയങ്ങളുടെ സമസ്ത തലങ്ങളേയും സ്പർശിക്കുന്നവയാണ് ഈ ദൗത്യദ്വയങ്ങൾ. അവ നിറവേറ്റുന്നതിനുള്ള ഉത്തമ ദൃഷ്ടാന്തം സ്വന്തം ജീവിതവും പ്രവർത്തനവും വഴിയായി നമ്മുടെ കർത്താവും ശിഷ്യസമൂഹവും നമുക്ക് കാണിച്ചുതന്നിരിക്കുന്നു. എന്നാൽ മേൽവിവരിച്ചതുപോലെ, തിരുവെഴുത്തുകൾക്കന്യപ്പെട്ടതും കൃത്രിമവും ഭാവനാസൃഷ്ടവുമായ സങ്കല്പങ്ങളിൽ നിന്ന് ഭാഷ്യകാരൻ നിർദ്ധരിച്ചെടുത്ത പ്രപഞ്ചവീക്ഷണവും രക്ഷാസിദ്ധാന്തവുംപോലെ തന്നെ അതിന്റെ കർമ്മപരിപാടിയായ കൂദാശായജ്ഞവും സുവിശേഷവിരുദ്ധവും പരിശുദ്ധാത്മ ശുഷ്കവുമാണ്. അവ വാഗ്ദാനം ചെയ്യുന്ന രക്ഷാനുഭവം സാങ്കല്പികവും, അതിന്റെ ജീവിതഗുണത ഋണാത്മകവും; ക്രിസ്തുനിഷേധവുമാണ്. ഭാഷ്യകാരന്റെ കർത്തൃപ്രകല്പിതമായ ദൗത്യദ്വയങ്ങളുടെ വ്യാഖ്യാനവും വികലമാണ്, വിഷലിപ്തമാണ്.

### 2.4.1 ലിംഗാധിഷ്ഠിത പ്രേഷിതവൃത്തി

സുവിശേഷ പ്രവർത്തനം വഴി ദിനംപ്രതി രക്ഷിക്കപ്പെട്ടവരെ സഭയോട് ചേർക്കേണ്ട അപ്പോസ്തോലിക ദൗത്യത്തിനും പുതിയനിയമ സാക്ഷ്യത്തിനും വിരുദ്ധമായി മതപരിവർത്തനവർജ്ജനവും സുവിശേഷ നിർവ്യാപനവും നയമാക്കി മതസൗഹാർദ്ദ സംവാദവും ദൈവത്തിന്റെ അജ്ഞേയതയുടെ പ്രഖ്യാപനവുമാണ് ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തിൽ പ്രേഷിതദൗത്യമായി നിർവചിക്കപ്പെട്ടിരിക്കുന്നത് എന്ന് കണ്ടുവല്ലോ. ഈ സമീപനം നമ്മുടെ രക്ഷകന്റെ അന്ത്യശാസനത്തിന്റെ (മത്തായി 28:19–20) പരസ്യ ലംഘനമാണ്. ഈ അന്ത്യശാസനം വഴി ലോകരക്ഷിതാവായ നമ്മുടെ കർത്താവ് പഴയനിയമ സ്വജനമെന്നും അന്യജനമെന്നും വച്ചിരുന്ന വേർപാടിന്റെ ചുവരിനെ ഇടിച്ചുനിരത്തി, സകല ഭൂജാതികൾക്കും ദൈവമക്കൾ ആകുവാൻ അവകാശം കൊടുത്തു. അതിന്റെ സാക്ഷാത്കാരത്തിന് സഭയെ ഏൽപ്പിച്ച ദൗത്യമാണ് പ്രേഷിതദൗത്യം. ദൈവമക്കൾ ആകുവാനുള്ള അവകാശത്തെ ഭാരതത്തിലെ അടിച്ചമർത്തപ്പെട്ട ക്രിസ്തേതര സമൂ

ഹങ്ങൾക്ക് നിഷേധിക്കുവാൻ ഭാഷ്യകാരന് എന്തവകാശമാണുള്ളത്? സഭയ്ക്കു ലോകപൂജാരിത്വം ഉണ്ടെന്നും അതിലെ വിശിഷ്ട പുരോഹിതവർഗ്ഗത്തിന്റെ കൂദാശായജ്ഞം പ്രപഞ്ച ഐശ്വര്യസിദ്ധിദായകമായ പ്രേഷിതദൗത്യം എന്ന് ഒരു വശത്തും, രക്ഷാകര കൃപാസ്രോതസ്സായ കൂദാശയജ്ഞത്തിൽ അന്യമതസ്ഥർക്ക് പങ്കാളിത്വം അനുവദനീയമല്ലെന്നു മറുവശത്തും വാദിക്കുന്ന ഭാഷ്യകാരന്റെ നിലപാടുകൾ പരസ്പര വിരുദ്ധങ്ങളല്ലേ? സഭയ്ക്കു ബാഹ്യവളർച്ച നിഷേധിക്കുന്ന ഭാഷ്യകാരന്റെ ദർശനപ്രകാരം പ്രപഞ്ചകൂദാശാസമൂഹമായ സഭ അന്യംനിന്നു പോകാതിരിക്കാൻ പിന്നീടുള്ള ഏകമാർഗ്ഗം ലിംഗാധിഷ്ഠിത പ്രേഷിതദൗത്യമാണ്. ഭാഷ്യകാരന്റെ ഈ പ്രേഷിതദൗത്യ സിദ്ധാന്തം പരിശുദ്ധാത്മ ശുഷ്കമായ ഒരു ജാതീയ സമൂഹമായി അധഃപതിച്ച മലങ്കരസഭയുടെ ജാതി സ്വഭാവത്തെ ദൃഢമാക്കുവാനേ സഹായിക്കൂ. പതനജന്യമായ മരണത്തെ പ്രത്യുല്പാദനം വഴി അതിജീവിക്കുവാൻ നൽകപ്പെട്ടതെന്ന് ഭാഷ്യകാരൻ കണ്ടെത്തിയ ലിംഗവൈജാത്യവും മൈഥുനവും തന്റെ അന്യഥാ സുവിശേഷത്തിൽ പ്രേഷിതദൗത്യോപാധി കൂടിയായി മാറുന്നു. ലൈംഗികതയുടെ ഈ പ്രേക്ഷിതമൂല്യം ഭാഷ്യകാരനിൽ നിന്ന് ഗ്രഹിച്ചതിന്റെ പ്രചോദനഫലമായിട്ടായിരിക്കുമല്ലോ അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ നഗ്നതാ-ദർശന-പ്രദർശനങ്ങൾ ക്രൈസ്തവ പുണ്യപൂർണ്ണതയിലേക്കുള്ള ഒരു ഗോവണിപ്പടിയായി കാണുന്നത്. ഇപ്രകാരം തന്റെ ലിംഗാധിഷ്ഠിത പ്രേഷിതദൗത്യസിദ്ധാന്തം വഴി ഭാഷ്യകാരൻ രക്തസാക്ഷിത്വം വഴി രക്ഷകന്റെ അന്ത്യപ്രേഷിത നിയോഗത്തെ നിറവേറ്റിയ ശിഷ്യഗണത്തെയും പിൻഗാമികളെയും അവഹേളിക്കുക കൂടിയാണ് ചെയ്തിരിക്കുന്നത്. തന്റെ ലോകദൗത്യം വഴി ഒരു ക്രിസ്തീയ സമൂഹത്തെയോ, തന്റെ സെമിനാരി അദ്ധ്യാപനം വഴി സുവിശേഷീകരണത്വരയുള്ള ഒരു ചെറിയ ശിഷ്യസമൂഹത്തെയോ സൃഷ്ടിക്കാൻ കഴിയാതെപോയ ഭാഷ്യകാരൻ ലോകമെമ്പാടും സുവിശേഷീകരണം വഴിയും, ആതുരസേവനം വഴിയും, വിദ്യാഭ്യാസ പ്രവർത്തനങ്ങൾ വഴിയും അന്യജനങ്ങൾക്ക് ജീവന്റെ പ്രകാശം പരത്തിയ പാശ്ചാത്യ മിഷണറി പ്രവർത്തനത്തെ സാമ്രാജ്യാധിനിവേശത്തിന്റെ ഭാഗമെന്ന പേരിൽ അധിക്ഷേപിക്കുന്നതിൽ എന്ത് അർത്ഥമാണുള്ളത്.

### 2.4.2 പാശ്ചാത്യ വിധേയത്വം

ആഫ്രോ-ഏഷ്യൻ സഭകളുടെ പാശ്ചാത്യവൽക്കരണവും ആഗോളവൽക്കരണവും യൂറോപ്യൻ അധിനിവേശ ശക്തികളുടെയും, അവരുടെ സഭകളുടെയും നയത്തിന്റെ ഭാഗമായിരുന്നു. ആ നയം ജനീവയും, റോമും മറ്റും കേന്ദ്രമാക്കിയുള്ള സഭാ ഐക്യപ്രസ്ഥാനങ്ങൾ വഴി പാശ്ചാത്യസഭകൾ ഇന്നും പുതിയ പുതിയ പ്രചരണോപാധികൾ വഴിയും വിഭവവിതരണം വഴിയും നിർബാധം തുടരുന്നു. സി. എം. എസ്സ്. മിഷണറിമാർ പഴയസെമി

നാരി കേന്ദ്രമാക്കി നവീകരണോപദേശങ്ങൾ പ്രചരിപ്പിച്ച് മലങ്കരസഭയുടെ പാശ്ചാത്യവൽക്കരണം ആരംഭിച്ചപ്പോൾ സഭ അതിനെ എതിർത്തു. എന്നാൽ സെറാംപൂർ വിധേയത്വം വഴി പാശ്ചാത്യ സമ്പ്രദായപ്രകാരമുള്ള ബിരുദ തല വേദാഭ്യസനം സെമിനാരിയിൽ ആരംഭിക്കുകയും, പാശ്ചാത്യ പരിശീല നവും ബിരുദങ്ങളും അഭിരുചികളും സ്വായത്തമാക്കിയ വൈദിക പണ്ഡിത ന്മാർ സെമിനാരി അദ്ധ്യാപനവും ഭരണവും കയ്യടക്കുകയും ചെയ്തതോടെ സെമിനാരികൾ സഭയെ പാശ്ചാത്യവൽക്കരിച്ച് ആഗോളവൽക്കരിക്കുന്നതി നുള്ള വേദിയായി മാറിയിരിക്കുകയാണ്. അതിനു നേതൃത്വം നൽകിയ ഒരു സഭാ ഐക്യപ്രസ്ഥാന നേതാവ് കൂടിയാണ് ഭാഷ്യകാരൻ. അഗസ്തീനി യൻ പാരമ്പര്യത്തിന്റെ കത്തോലിക്കവും അകത്തോലിക്കവുമായ ദൈവ ശാസ്ത്ര സരണികളുടെ വിമർശകനായ ഭാഷ്യകാരൻ, രാഷ്ട്രീയ കാരണ ങ്ങളാൽ ഈ ആഗോളവൽക്കരണ പ്രക്രിയയിൽ നിന്ന് ഒറ്റപ്പെട്ടുപോയ പൗര സ്ത്യ റോമാസാമ്രാജ്യത്തിലെ യവന ക്രൈസ്തവ ദർശനങ്ങൾക്കു കൂടി പ്രാമുഖ്യം നൽകാനാണ് തന്റെ ഗ്രിഗോറിയൻ പഠനങ്ങൾ വഴി ശ്രമിച്ചിരി ക്കുന്നത്. അതുവഴി മലങ്കരസഭയുടെ സ്വത്വത്തെ തോമ്മാമാർഗ്ഗത്തിൽ നിന്നും നസ്രാണി പൈതൃകത്തിൽ നിന്നും വീണ്ടും അന്യവൽക്കരിച്ച് ഇതുവരെ ഈ സഭയ്ക്ക് അജ്ഞാതമായിരുന്ന യവന ക്രൈസ്തവ ദർശനങ്ങൾ കൂടി പ്രചരിപ്പിച്ച് ഈ സഭയുടെ പാശ്ചാത്യവൽക്കരണത്തിന്റെ നിറപ്പകിട്ട് കൂട്ടാനും ഭാഷ്യകാരൻ തന്റെ അന്യഥാ സുവിശേഷം വഴി യത്നിച്ചിരിക്കുന്നു.

യേശുവിന്റെ പ്രബോധനരീതി തന്റേതുപോലെ എപ്പോഴും വിഷയ വൈവിധ്യം നിറഞ്ഞതോ യുക്തിസഹമോ ആയിരുന്നില്ല എന്ന് പരിതപി ക്കുന്ന ഭാഷ്യകാരൻ (**The Gospel of the Kingdom,** p. 11) സർവജ്ഞപീഠം കയറി ജഗത്ഗുരുപട്ടം കെട്ടുന്നതിനുവേണ്ടി ആകാശത്തിനുകീഴിൽ ഉള്ള വയെപ്പറ്റി മാത്രമല്ല അതിനു മുകളിലും ഉള്ള വിവിധ വിഷയങ്ങളെപ്പറ്റിയും പ്രബോധനങ്ങൾ നല്കിയിട്ടുണ്ട്. അവയുടെ ഗുണദോഷനിരൂപണം വിസ്ത രഭയത്താൽ ഈ പഠനത്തിന്റെ പരിധിയിൽ നിന്ന് വിട്ടിരിക്കുകയാണ്.

ഇന്നത്തെ ദേശീയവും അന്തർദേശീയവുമായ ഘടനകളിലും വ്യവസ്ഥി തികളിലും, അനീതികളും, അസമത്വവും, ചൂഷണവും നടമാടുന്നു എന്നും അവ പ്രത്യക്ഷമായോ പരോക്ഷമായോ യൂറോ – അമേരിക്കൻ രാഷ്ട്രീയ – സാമ്പത്തിക – സൈനിക ഘടനകളുടെ സൃഷ്ടിയാണെന്നും ഭാഷ്യകാരന് അറിവും അനുഭവവും ഉണ്ട്. എന്നാൽ ഈ ആഗോള ഘടനകൾക്കെതി രെയോ, അതിന്റെ ഭാരവാഹികൾക്കും, സാരഥികൾക്കുമെതിരെയോ പടവാൾ ഉയർത്തുന്നതിനോ ബലപ്രയോഗത്തിനോ ഭാഷ്യകാരൻ സന്നദ്ധനല്ല. അവ രുടെ മാനസാന്തരത്തിനും അനുരഞ്ജനത്തിനും വേണ്ടി പ്രാർത്ഥിക്കാൻ മാത്രമേ ഭാഷ്യകാരൻ തയ്യാറുള്ളൂ (**Science for Sane Societies,** p.10; **സ്നേഹം** p. 510). എന്നാൽ ദൈവികപ്രതികാരവും ശിക്ഷയും ഭൂമദ്ധ്യേ നടപ്പാക്കുന്ന തിന് നീതീകരിക്കപ്പെട്ടവർ ഇരുമുനവാൾ വഹിക്കണമെന്നും (സങ്കീ. 149:6)

തക്കസമയത്ത് രക്തം ചൊരിയാതെ വാൾ ഉറയിൽ ഇടുന്നവൻ ശപിക്കപ്പെട്ടവനാണെന്നും (യിരമ്യ 48:10) കൊഴുക്കളെ വാളുകളായും കത്തികളെ കുന്തങ്ങളായും മാറ്റി പണിയേണ്ട (യോവേൽ 3:10) തായും വസ്ത്രം വിറ്റുപോലും വാൾ വാങ്ങേണ്ടതായും വരുമെന്നും (ലൂക്കോ. 22:36) മറ്റുമുള്ള തിരുവെഴുത്തുകളിലെ മുന്നറിയിപ്പുകളെ ഭാഷ്യകാരൻ സൗകര്യപൂർവം വിസ്മരിച്ച് സൈന്യങ്ങളുടെ അധിപനും ലോകപരാക്രമിയും വിധീശവിധീശനുമായ തിരുവെഴുത്തുകളിലെ ദൈവത്തെ തന്റെ അന്യഥാ സുവിശേഷത്തിൽ ഭാഷ്യകാരൻ കൂദാശായജ്ഞഹവ്യം ആസ്വദിച്ച് ആനന്ദനൃത്തം കണ്ടാസ്വദിക്കുന്ന ഒരു കുട്ടിദൈവമാക്കിയതിനാലാണ് അതിന്റെ പ്രതിരൂപമായ ഭാഷ്യകാരന് യഥാർത്ഥ ദൈവികപരിജ്ഞാനം ഇല്ലാതെ പോയത്.

യൂറോ-അമേരിക്കൻ സൈനിക നേതൃത്വത്തിലുള്ള ചൂഷണാത്മകമായ ആഗോള ഘടനകൾക്കെതിരെ സൈനിക പ്രതിരോധത്തിന് നേതൃത്വം നൽകിവന്ന സോവിയറ്റ് യൂണിയന്റെ നേതാക്കളെ മാനസാന്തരപ്പെടുത്തി ലോകത്തെ യുദ്ധഭീതിയിൽ നിന്ന് രക്ഷിച്ചതിൽ ഭാഷ്യകാരൻ നിർണ്ണായക പങ്ക് വഹിച്ചു എന്നൊരവകാശവാദം ഉണ്ട്. എന്നാൽ സോവിയറ്റ് യൂണിയന്റെ ശിഥിലീകരണം അമേരിക്കയ്ക്കു അചോദ്യമായ ലോകപോലീസ് പദവി നേടികൊടുക്കുന്നതിനും, അവരുടെ ബഹുരാഷ്ട്ര കുത്തകകളുടെ ചൂഷണത്തിന് വഴങ്ങാത്ത ആഫ്രോ-ഏഷ്യൻ രാജ്യങ്ങളെ ആംഗ്ലോ-അമേരിക്കൻ സൈനിക ഭീഷണിക്ക് ഇരയാക്കുന്നതിനുമാണ് ഇടയാക്കിയത്. അതിൽ ഭാഷ്യകാരൻ സി.ഐ.എ. യുടെ ദൗത്യം സമർത്ഥമായി നിർവഹിച്ചെന്നേ ഞങ്ങൾക്കു പറയാൻ സാധിക്കൂ. അതുപോലെ തന്നെ യൂറോ - അമേരിക്കൻ സൈനിക ഭീഷണിയേയും, അവരുടെ ബഹുരാഷ്ട്രകുത്തകകളുടെ ചൂഷണത്തേയും രാഷ്ട്രീയമായും സൈനികമായും വെല്ലുവിളിച്ച ഇറാഖിന് കുവൈറ്റിൽ നിന്നുള്ള പിന്മാറ്റത്തിന് മാന്യമായ ഒത്തുതീർപ്പ് വ്യവസ്ഥകൾ ആവിഷ്കരിച്ചെന്നവകാശപ്പെടുന്ന ഭാഷ്യകാരൻ ആ പിന്മാറ്റത്തിനെതിരെ ഇതര ലോകരാഷ്ട്രങ്ങളെ നയതന്ത്രപരമായും സൈനികമായും സംഘടിപ്പിച്ചിരുന്നു എങ്കിൽ ആഗോളവ്യവസ്ഥിതിയെ ചൂഷണവിമുക്തവും നീതിയുക്തവും ഭീകരവിമുക്തവും ആക്കുന്നതിന് ഉപകരിക്കുമായിരുന്നേനെ. മണലാരണ്യത്തിൽ മുഴങ്ങിക്കേട്ട പ്രവാചകശബ്ദം ഇന്നും ആയിരങ്ങളെ ആത്മാഹുതിക്കു പ്രേരിപ്പിക്കുമ്പോൾ, കുരിശെടുത്തു തന്നെ അനുഗമിക്കാനുള്ള നസ്രേത്തിൽ നിന്നുള്ള പ്രവാചകശബ്ദത്തെ കഴുത്തിൽ സ്വർണ്ണക്കുരിശ് തൂക്കി പാശ്ചാത്യ തീന്മേശകളും സുഖവാസകേന്ദ്രങ്ങളും വ്യോമയാനവും ആസ്വദിക്കാനുള്ള കുറുക്കുവഴിയായിട്ടാണ് ഭാഷ്യകാരനും ശിഷ്യഗണങ്ങളും ഉപയോഗപ്പെടുത്തിയിരിക്കുന്നത്.

### 2.4.3 **സഭാതീത മുന്നോടി സമൂഹസൃഷ്ടി**

മതപരിവർത്തനോന്മുഖമായ സുവിശേഷീകരണത്തിനു ബദലായി,

ഭാഷ്യകാരൻ വിഭാവനം ചെയ്യുന്നത് സഭാഭിമുഖ്യത്തിൽ സർവ്വമത സംഗ്രാഹിയായ മുന്നോടി സമൂഹങ്ങളെ പരീക്ഷണാടിസ്ഥാനത്തിൽ സൃഷ്ടിക്കുകയാണെന്നു കണ്ടുവല്ലോ. പഴയനിയമകാലത്ത് അന്യമതസ്ഥരായ വിജാതീയരുടെ ഇടയിലേക്ക് ദൈവം പ്രവാചകരെ മാനസാന്തര പ്രസംഗം നടത്തുന്നതിനും ശിക്ഷാമുന്നറിയിപ്പുകൾ നൽകുന്നതിനും നിയോഗിക്കുന്നതായി നാം തിരുവെഴുത്തുകളിൽ കാണുന്നു. എന്നാൽ സ്വജാതി-വിജാതി വേർതിരിവ് അസ്ഥിരപ്പെടുത്തുകയും ദൈവരാജ്യവും ദൈവജനപദവിയും ഏവർക്കും ലഭ്യമാക്കുകയും ചെയ്യുന്ന സുവിശേഷയുഗത്തിൽ സുവിശേഷീകരണ ബാദ്ധ്യതയുള്ള ഒരു മേൽപ്പട്ടക്കാരൻ ഇപ്രകാരമൊരു മുന്നോടി സമൂഹ സൃഷ്ടിയുടെ വക്താവും പ്രവാചകനും ആകുന്നത് തീർച്ചയായും പരിശുദ്ധാത്മ പ്രചോദനഫലമായിട്ടല്ല, പിന്നെയോ പൈശാചിക പ്രലോഭനം മൂലമാണ്. ഒരു അപ്പോസ്തോലിക സഭയിലെ മേല്പട്ടസ്ഥാനവും സ്വാധീനവും ദുരുപയോഗപ്പെടുത്തി, ഭാഷ്യകാരൻ പുതിയനിയമ ഉടമ്പടിക്കും, അതിന്റെ കടമകൾക്കും അന്യപ്പെട്ട വീക്ഷണദൗത്യങ്ങൾ പ്രചരിപ്പിക്കുന്നതും അവയിൽ വ്യാപരിക്കുന്നതും അത്യന്തം അക്ഷന്തവ്യമായ കൃത്യവിലോപമാണ്, ക്രിസ്തുനിഷേധവും ആണ്.

**2.4.5 പ്രപഞ്ച സർവഐശ്വര്യ പൂജ**

കർത്തൃപ്രകല്പിതമായ പ്രേഷിതദൗത്യത്തെ ഭാഷ്യകാരൻ തന്റെ അന്യഥാ സുവിശേഷത്തിൽ വൈരുദ്ധ്യാത്മക സാമാധി ഭാഷയിലൂടെ, അമൃതം ഗമ്യാർത്ഥമുള്ള ലിംഗാധിഷ്ഠിത കാമകർമ്മങ്ങളായിട്ടാണ് പ്രായോഗികമാക്കിയിരിക്കുന്നത് എന്നു കണ്ടുവല്ലോ. എന്നാൽ ഭാഷ്യകാരന്റെ ക്രിസ്തുനിന്ദയും സുവിശേഷ നിഷേധവും അതിലുപരി പ്രകടമാകുന്നത് അദ്ദേഹത്തിന്റെ അജപാലന ദൗത്യസിദ്ധാന്തത്തിലാണ്.

മുകളിൽ 1.4.5-ൽ കണ്ടതുപോലെ ഭാഷ്യകാരന്റെ ദർശനത്തിൽ ഇടയപരിപാലനം പരദ്രവ്യ സമ്പാദനാർത്ഥമുള്ള പ്രപഞ്ച സർവ്വൈശ്വര്യ പൂജാകർമ്മങ്ങളായ കൂദാശകളാണ്. ഭാസുരപദവി ആർജ്ജിച്ച വിശിഷ്ട വൈദിക ഗണം പ്രപഞ്ചത്തെ പ്രപഞ്ചസ്രഷ്ടാവിനു സമർപ്പിച്ച് പ്രപഞ്ച ഐശ്വര്യം നേടിയെടുക്കുന്ന യജ്ഞങ്ങളത്രേ ഭാഷ്യകാരന്റെ നിർവചനപ്രകാരം കൂദാശകൾ. വിശിഷ്ട പൗരോഹിത്യശ്രേണി സൃഷ്ടിച്ച് അതിലെ പദവികളും സ്വാധീനവും ഉപയോഗിച്ച് ഈ യജ്ഞാചാര്യന്മാർ ഏദൻതോട്ടത്തിലെ സർപ്പത്തെപ്പോലെ ദൈവീകരണം വാഗ്ദാനം നൽകി, വിശ്വാസിസമൂഹത്തിന്റെ പ്രതികരണശേഷി നശിപ്പിച്ചും പ്രവാചകകർമ്മശേഷിയെ നിർവീര്യമാക്കിയും അവരെ പ്രേതീകരിച്ച് അവരുടെ കീശയും കോശവും ധൂർത്തോപഭോഗത്തിന് വിധേയമാക്കുന്നു. അതിനുള്ള സൈദ്ധാന്തിക അടിത്തറ പ്രദാനം ചെയ്യുന്ന ഒന്നാണ് ഭാഷ്യകാരന്റെ അന്യഥാ സുവിശേഷം. തന്റെ ഐഹീക ജീവിതകാലത്ത് കർത്താവ് നഖശിഖാന്തം എതിർത്ത വൈദിക ജീർണതകളും പരീശ സമ്പ്രദായങ്ങളും സഭയിൽ പുനഃസ്ഥാപിച്ച് സ്ഥാപനവല്ക്ക

രിക്കാനാണ് ഭാഷ്യകാരൻ തന്റെ എപ്പിസ്കോപ്പൽ സിദ്ധാന്തം വഴി യത്നിച്ചിരിക്കുന്നത്. വൈദിക മേൽസ്ഥാനികളെ കൺകണ്ട ആൺദൈവങ്ങളാക്കി പ്രതിഷ്ഠിക്കുന്നതിന് ഭാഷ്യകാരൻ പ്രയോഗിച്ചിരിക്കുന്ന സൂത്രവാക്യം ഇപ്രകാരം സംഗ്രഹിക്കാം:-

**കൃപാസൃഷ്ടം ജഗത്സർവം**
**കൂദാശാധീനം കൃപാസർവം**
**തത് തക്സാ വൈദികാധീനം**
**വൈദികോ മമ ദൈവതം.**

(കാണുക **സ്നേഹം**, പേജ് 486)

ഭാഷ്യകാരൻ വിഭാവനം ചെയ്യുന്ന ഈ എപ്പിസ്കോപ്പൽ സിദ്ധാന്തം പഴയനിയമ പ്രവാചകന്മാരുടെ തിരുത്തൽവാദത്തിന്റെ തിരസ്ക്കരണമാണ്; പുതിയനിയമ സന്ദേശത്തിന് വിരുദ്ധവുമാണ്.

പഴയനിയമ ഉടമ്പടിയിലെ വ്യവസ്ഥകളിൽ വിവിധ തരത്തിലുള്ള യാഗാദികർമ്മങ്ങളും, വഴിപാടുകളും, വ്രതാനുഷ്ഠാനങ്ങളും, ആഘോഷങ്ങളും അതിനുള്ള സ്ഥലകാല വിവരണവും മറ്റും ചേർത്തിരിക്കുന്നു (പുറപ്പാട് അദ്ധ്യായം 25-31, Lev. 1-10, 16, 17, 19-27). അവ ന്യായപ്രമാണത്തിലെ ചട്ടങ്ങളെയും കല്പനകളെയുംപറ്റി ദൈവം ചെയ്തിട്ടുള്ള രക്ഷാസഹായങ്ങളെപ്പറ്റിയും ജനങ്ങളെ അനുസ്മരിപ്പിക്കുന്നതിനും, നന്ദി പ്രകടിപ്പിക്കുന്നതിനും, മാനുഷിക ബലഹീനതയിൽ സംഭവിച്ചുപോകുന്ന നിയമലംഘനങ്ങൾക്കും ചെയ്തിട്ടുള്ള ദുഷ്ക്കർമ്മങ്ങൾക്കും ഉള്ള പ്രായശ്ചിത്ത കർമ്മങ്ങളായും, ദൈവവുമായി നിരക്കുന്നതിനും, ശുദ്ധീകരണത്തിനും ഉള്ള ഉപാധികളായും മറ്റുമായിട്ടാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ ഉടമ്പടി ലംഘനത്തിന്റെ പേരിൽ യഹൂദജനതയ്ക്കെതിരെ ദൈവം പ്രവാചകന്മാർ മുഖാന്തിരം കൊണ്ടുവന്ന കുറ്റപത്രത്തിലെ ആരോപണങ്ങളിൽ ഈ മതകർമ്മങ്ങളുടെ ദുരാചരണവും, ദ്രവ്യാഗ്രഹ പ്രേരിതമായി പുരോഹിതന്മാരും കള്ള പ്രവാചകന്മാരും ജനങ്ങളെ അതിനു പ്രേരിപ്പിച്ചതും ഉൾപ്പെടുന്നു (യെശയ്യ 58:35-5, യിരമ്യ 2:8 ff; 5:31, 6:13, 8:10 ff; 20:11, 13, 16 ff, 25, 26-40, ഹോശയ 4:6-8, മീഖാ 3:11, മലാഖി 1:6). യജ്ഞബാഹുല്യവും ബാഹ്യാനുഷ്ഠാനങ്ങളും കൊണ്ട് ന്യായപ്രമാണം അനുശാസിക്കുന്ന നീതിയും ന്യായവും പ്രമാണിക്കേണ്ടതിന്റെ ബാദ്ധ്യതയിൽ നിന്ന് ഒഴിഞ്ഞുമാറാൻ സാദ്ധ്യമല്ലെന്നും യാഗാദികർമ്മങ്ങൾക്ക് അതിൽതന്നെ യാതൊരു രക്ഷാക്ഷമതയും ഇല്ലെന്നും ജനത്തെ ഗുണദോഷിക്കുകയും ചെയ്യുന്നുണ്ട് (സങ്കീ. 40:6-9, 50:9-15, 69:30-31, യെശയ്യ 1:10-13, യിരമ്യ 6:20, 7:4, 9, 10, 21-23).

പുതിയനിയമ ഉടമ്പടിയാകട്ടെ, പ്രവാചകസന്ദേശത്തിലെ ഈ തിരുത്തൽ വാദത്തെ അംഗീകരിച്ചുകൊണ്ട് പഴയനിയമം അനുശാസിച്ചിരുന്ന എല്ലാ യാഗാദികർമ്മങ്ങളുടെ അനുഷ്ഠാനത്തെയും അസ്ഥിരപ്പെടുത്തുകയും, യഥാർത്ഥ ആരാധന പൂജാരികളും മനുഷ്യനിർമ്മിത ആലയങ്ങളും കേന്ദ്രീ

കൃതമാക്കിയുള്ളതല്ലെന്നും പിന്നെയോ ആത്മനിബദ്ധവും സത്യനിഷ്ഠവും സ്നേഹാചരണവും ആണെന്ന് പ്രഖ്യാപിക്കുകയും ചെയ്തിരിക്കുന്നു. യഥാർത്ഥ ദേവാലയം പരിശുദ്ധാത്മാവിന്റെ ആവാസഗൃഹമായ മനുഷ്യശരീരം ആണെന്നും പഠിപ്പിച്ചിരിക്കുന്നു (മത്താ. 6:5-18, യോഹന്നാൻ 4:21-24, 15:9, യാക്കോബ് 1:27, 1 യോഹന്നാൻ 4:7-20, 1 കോരി. 3:16, 6:19, 2 കോരി. 6:16 ഫിലി. 3:3, എഫെ. 2:22, 5:19-20). ക്രൈസ്തവ ആരാധനകളുടെ മൗലികാനുഷ്ഠാനമായ വി. കുർബാന എന്ന തിരുബലിയുടെ ഒരുക്കപ്രാർത്ഥനകളിൽ ഇപ്രകാരം കാണുന്നു:-

"…. ബലിയിലല്ല കരുണയിൽ പ്രീതിപ്പെടുന്നവനും ദഹനയാഗങ്ങളേക്കാൾ കൂടുതലായി ഹൃദയതാപത്തെ സ്നേഹിക്കുന്നവനും, കാളകളുടെയും, കൊഴുത്ത ആട്ടിൻകുട്ടികളുടെയും രക്തത്തേയും, ബലിയർപ്പണത്തേയും കാൾ അധികമായി ആത്മവിനയത്തെ അംഗീകരിക്കുന്നവനുമായ ദൈവമെ. …. സജീവമായ ഈ ശുശ്രൂഷ മുഖാന്തിരം തിരുനാമത്തിനു പ്രീതികരമായ ജീവനുള്ള സ്വീകാര്യബലിയായി ഞങ്ങളെത്തന്നെ നിനക്കു സമർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമെ." "ലോകം മുഴുവന്റെയും പാപപരിഹാരത്തിനും രക്ഷയ്ക്കും വേണ്ടി തന്റെ പിതാവിനു സ്വീകാര്യബലിയായി സ്വയം സമർപ്പിച്ച വെടിപ്പുള്ള നിർമ്മല കുഞ്ഞാടായ മിശിഹാതമ്പുരാനെ നിനക്കു പ്രീതികരവും ഞങ്ങൾക്കു വേണ്ടിയുള്ള നിന്റെ ബലിയർപ്പണത്തിന് അനുരൂപമായ ജീവനുള്ള ബലിയായി ഞങ്ങളെത്തന്നെ നിനക്കു സമർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമെ" (മാർ യാക്കോബിന്റെ തക്സാ).

ഈ പ്രാർത്ഥനകളിൽ പ്രകടമായിരിക്കുന്ന കൂദാശാ ദൈവശാസ്ത്രപ്രകാരം, വി. കുർബാന യേശുവിന്റെ ക്രൂശീകരണത്തെയും ബലിയർപ്പണത്തെയും നന്ദിപൂർവ്വം അനുസ്മരിച്ചുകൊണ്ട് അർപ്പകർ അതിന്റെ മാതൃക പിൻപറ്റി സ്വയം ബലിദാനസന്നദ്ധത പ്രഖ്യാപിക്കുന്ന ഒരു ആത്മീയ ശുശ്രൂഷയാണ്. പുതിയനിയമ ഉടമ്പടിയുടെ അനുസ്മരണവുമാണ്. എന്നാൽ ഭാഷ്യകാരൻ പാശ്ചാത്യ കൂദാശാ നിർവചനത്തിന് അർത്ഥന്യൂനീകരണം, ദ്വൈതം, പ്രപഞ്ചതല ശുഷ്കത എന്നീ ത്രിദോഷങ്ങൾ ആരോപിച്ചുകൊണ്ട് അതിനു ബദലായി പ്രഖ്യാപിക്കുന്ന പൗരസ്ത്യ കൂദാശായജ്ഞസൂത്രം, ഭാഷാശാസ്ത്രത്തിന്റെയും, തർക്കശാസ്ത്രത്തിന്റെയും, തത്വശാസ്ത്രത്തിന്റെയും ജ്ഞാനവാദത്തിന്റെയും ഒരു അഭ്യാസപ്രകടനം മാത്രമാണ്. ഈ അഭ്യാസപ്രകടനം വഴി യഹൂദജാതിക്കു ലോകപൂജാരിത്വപദവി ഉണ്ടെന്നും, എബ്രായ ലേഖനകാരൻ യേശുവിന് കല്പിച്ചുകൊടുത്ത വിജാതീയ മഹാപുരോഹിത പദവി അതിന്റെ തുടർച്ചയാണെന്നും വിശ്വമാനവനും, പുരോഹിതനുമായ താൻ അതിൽ പങ്കാളിയാണെന്നും മറ്റും അവകാശപ്പെട്ടുകൊണ്ട്, വി. കുർബാനയും കൂദാശകളും അഭൗമ തലത്തിൽ നിർവഹിക്കപ്പെടുന്ന പ്രപഞ്ചാർപ്പണ കർമ്മങ്ങളാണെന്നും അതുവഴി പുതുസൃഷ്ടി നടത്തുകയാണെന്നും അവ പ്രപഞ്ച രൂപാന്തരീകരണത്തിന്റെ രാസത്വരകം ആണെന്നും മറ്റുമുള്ള

പൊള്ളയായ അവകാശങ്ങൾ ഉന്നയിച്ചുകൊണ്ട് ഭാഷ്യകാരൻ ക്രൈസ്തവ ധർമ്മപഥത്തെ വീണ്ടും യജ്ഞപ്രധാനമാക്കാനുള്ള ഗൂഡശ്രമമാണ് നടത്തിയിരിക്കുന്നത്.

ആമോസ് പ്രവാചകൻ വഴി ദൈവം കല്പിച്ചതുപോലെ "ന്യായം വെള്ളം പോലെയും, നീതി വറ്റാത്ത തോടു പോലെയും", ലഭ്യമാക്കുന്നതാണ് ചരിത്രഗതിയിലെ സർഗ്ഗാത്മകതലം. അതുവഴിയെ സമൃദ്ധിയായ ജീവൻ ലഭ്യമാകൂ. അത് കുരിശെടുത്ത് അനുഗമിക്കുന്ന മാർഗ്ഗമാണ്. സംഘർഷാത്മകമാണ്. ഭാഷ്യകാരൻ വിഭാവനം ചെയ്യുന്നതുപോലെ ഏതോ സാങ്കല്പിക ദൈവസന്നിധിയിൽ ബുദ്ധിക്കും യുക്തിക്കും അതീതമായി പ്രപഞ്ചഗതിയെ ത്വരിതപ്പെടുത്തുകയെന്ന വ്യാജേന സ്വയം മറന്ന് അഴിഞ്ഞാടുകയല്ല. പ്രപഞ്ചസ്രഷ്ടാവായ ദൈവത്തിന് സൃഷ്ടിയായ മനുഷ്യൻ പ്രപഞ്ചത്തെ പ്രതിരൂപാത്മകമായി അർപ്പിച്ച് പ്രപഞ്ച പരിവർത്തനം ത്വരിതപ്പെടുത്താമെന്നും മുഖതേജസ്സ് കൈവരിക്കാമെന്നും ഒരു പ്രവാചകസന്ദേശങ്ങളിലും ഞങ്ങൾ കാണുന്നില്ല. പുതിയ ഉടമ്പടിപ്രകാരമുള്ള യഥാർത്ഥ ബലിവസ്തു അർപ്പകസമൂഹത്തിന്റെ ജീവനും രക്തവുമാണ് (റോമർ 12:1, എഫേസ്യർ 5:1–2, ഫിലി. 2:17, എബ്രായർ 13:15, 16:1, 2, 1 പത്രോസ് 2:5). ഭാഷ്യകാരന്റെ കൂദാശായജ്ഞ സൂത്രത്തിലെ ദൈവസങ്കല്പം തിരുവെഴുത്തുകളിലെ ദൈവവിശ്വാസത്തിന് ചേർന്നതുമല്ല. സ്വർഗത്തിൽ പൂജാരിവൃത്തി നടത്തുകയും ഭൗമിക കൂദാശാനുഷ്ഠാനവേളകളിൽ സന്നിഹിതനാവുകയും ചെയ്യുന്ന ഭാഷ്യകാരന്റെ യേശു പുതിയനിയമത്തിലെ യേശു അല്ല.

# 3

# ഉപസംഹാരം: ഭവിഷ്യത് നിർമാർജനം

**(i)** ഉപോദ്ഘാതത്തിൽ സൂചിപ്പിച്ചതുപോലെ ഈ ഗ്രിഗോറിയൻ മത പ്രത്യയശാസ്ത്രത്തിന്റെ സൈദ്ധാന്തികമായ പാഷണ്ഡതയിൽ നിന്നും, അതിന്റെ പ്രയോഗജന്യമായ ദുർഭവിഷ്യത്തുകളിൽ നിന്നും മലങ്കരസഭ യേയും അതിന്റെ വിഷലിപ്ത സ്വാധീനത്തിൽ നിന്ന് വൈദിക നേതൃത്വ പരിശീലനത്തേയും വിമോചിപ്പിക്കുക എന്ന അൽമായ - പ്രവാചക ദൗത്യ നിർവഹണത്തിന്റെ ഭാഗമായിട്ടാണ് ഞങ്ങൾ ഈ വിമർശനപഠനത്തിന് നിർ ബന്ധിതരായത് എന്ന് മുകളിൽ സൂചിപ്പിച്ചുവല്ലൊ. മേൽ വിവരിച്ചതുപോലെ, കർതൃപ്രകല്പിതമായ സഭയുടെ അജപാലന - പ്രേഷിത ദൗത്യ ദ്വയ ങ്ങളെ വൈദികാനുഷ്ഠാനപ്രധാനമാക്കി പുജാരീകരിച്ചതാണ് ഭാഷ്യകാരന്റെ ഏറ്റവും അക്ഷന്തവ്യമായ ഉപദേശപ്പിശക്. കുരിശ് അഥവാ സ്വയംബലിദാനം അനിവാര്യമായിരിക്കുന്നു. ഈ ദൗത്യദ്വയങ്ങൾ പരിശുദ്ധാത്മശക്തിയാൽ നിറപടിയായി നിറവേറ്റുന്നതിലാണ് സഭയുടെ അസ്തിത്വവും സ്വത്വവും കണ്ടെത്തേണ്ടത്. ഈ സേവനങ്ങൾ വഴി സംജാതമാക്കേണ്ട ജീവിതഗുണ തയുടെ സൂചകാംഗങ്ങളാണ്, അനർത്ഥ സംഭവരാഹിത്യവും മനുഷ്യാന്ത സ്സോടുകൂടിയ ജീവിതസമൃദ്ധിയും സാഫല്യതയും, സഭയുടെ മാനുഷികവും ഭൗതികവുമായ വിഭവശേഷിയുടെ ധൂർത്തോപഭോഗരാഹിത്യവും, രക്ഷിക്ക പ്പെട്ടവരെ അനുദിനം സഭയോട് ചേർത്ത് അവരെ ജീവനും രക്ഷയ്ക്കും അർഹരാക്കുന്നതും മറ്റും.

**(ii)** എന്നാൽ പ്രേഷിതദൗത്യ നിർവഹണത്തെ ലിംഗാധിഷ്ഠിതപ്രജന നമാക്കുകവഴി, ഭാഷ്യകാരന്റെ അന്യഥാ സുവിശേഷം, മാമോദീസാ, വിവാഹം, ശവസംസ്ക്കാരം, കുർബാനാനുഷ്ഠാനം മുതലായ പള്ളിക്കർമ്മ ങ്ങളെ പ്രതിഫലം പറ്റി ചെയ്യേണ്ട വൈദികകർമ്മങ്ങളാക്കി അവയുടെ അനു ഷ്ഠാനത്തിനും ആർഭാടയ്ക്കും വേണ്ടി ദേവാലയ സമുച്ചയങ്ങളും കുരിശ

ടികളും, അരമനകളും മറ്റും കെട്ടിപ്പടുക്കുന്നതിന് സഭയുടെ വിഭവശേഷി യുടെ ദൂർത്തോപഭോഗത്തെ പ്രോത്സാഹിപ്പിക്കുന്നു (**സ്നേഹം,** p. 536). ഈ ദുഷ്പ്രവണത സഭയിൽ നിന്ന് നിർമ്മാർജ്ജനം ചെയ്യേണ്ടതാണ്. ഈ പ്രവ ണത യഥാർത്ഥ അജപാലന സേവനം വിശ്വാസീസമൂഹത്തിന് നിഷേധി ക്കപ്പെടുന്നതിന് ഇടയാക്കുന്നു. വസ്ത്രം, ഭക്ഷണം, പാർപ്പിടം എന്നീ മൗലിക ആവശ്യങ്ങളും മനുഷ്യാന്തസ്സും നിഷേധിക്കപ്പെടുന്ന സാമൂഹ്യ ഘടനക ളിൽ കുടുങ്ങി കോടാനുകോടി ജനങ്ങൾ ഭാരതത്തിൽ ജീവനും രക്ഷയ്ക്കും വേണ്ടി ദാഹിക്കുമ്പോൾ ജഢമായി തീർന്ന വചനത്തെ അവരോട് പ്രഘോ ഷിക്കുന്നതിനു പകരം സഭയുടെ വിഭവശേഷിയും ആടുകളുടെ ദീനദയാ ലുത്വവും ദാനശീലവും മുതലെടുത്ത് തങ്ങളുടെ ആശയും കീശയും ആമാ ശയവും വീർപ്പിക്കുവാൻ വേണ്ടി തങ്ങളുടെ ജഢികാഭിലാഷങ്ങളെ വചന മായി പ്രബോധിപ്പിക്കാൻ ഭാഷ്യകാരന്റെ അന്യഥാ സുവിശേഷം പ്രേരണ നൽകുന്നു. അത് സഭയിലെ വൈദിക സംസ്കാരത്തെ ഉപഭോഗാസക്തവും ത്യാഗശൂന്യവുമാക്കി അധഃപതിപ്പിച്ചിരിക്കുന്നു. "അദ്വൈതം" എന്ന മറ്റൊരു പാഷാണ്ഡോപദേശത്തിന്റെ ഉപജ്ഞാതാവും സെമിനാരി അദ്ധ്യാപകനുമായ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മലങ്കരസഭയിൽ അജപാലനവും അജ പാലകരും ഇല്ലെന്നും പകരം വൈദികരും വൈദികാനുഷ്ഠാനങ്ങളും മാത്ര മേയുള്ളുവെന്നും അതിനുവേണ്ടിയുള്ള പരിശീലനവുമാണ് സെമിനാരികൾ നൽകുന്നത് എന്നും പ്രഖ്യാപിക്കുന്നു. അതു ഭാഷ്യകാരന്റെ ഈ പാഷാ ണ്ഡോപദേശ സംഹിതയുടെ സ്വാധീനഫലമല്ലേ? തൽഫലമായി ഒരു പുജാരി പ്പടയെ സൃഷ്ടിയ്ക്കാൻവേണ്ടി സഭയിലെ ദൈവവിളികളെയും മാനുഷി കവും ഭൗതികവുമായ വിഭവശേഷിയെയും ധൂർത്തടിക്കുന്നു എന്നതാണ് യുദ്ധകാലാടിസ്ഥാനത്തിൽ സഭയിൽ നിന്ന് നിർമാർജ്ജനം ചെയ്യപ്പെടേണ്ട മറ്റൊരു ഭവിഷ്യത്ത്.

**(iii)** അതുപോലെയുള്ള മറ്റൊരു ദുർഭവിഷ്യത്താണ് മതപരിവർത്തനര ഹിതമായ പ്രേഷിതദൗത്യസിദ്ധാന്തം വഴിയുള്ള സഭയുടെ വിഭവശേഷിയുടെ ദൂർത്തോപഭോഗം. സുവിശേഷീകരണ വിമുക്ത പ്രേഷിതദൗത്യ സിദ്ധാന്തം ഒരു വശത്ത് ദൈവരാജ്യവും ഭൗതികവ്യവസ്ഥിതികളും തമ്മിലുള്ള സംഘ ർഷമുഖങ്ങളെ നിർവീര്യമാക്കി മതസൗഹാർദ സംവാദം എന്ന അക്കാദമിക് അധര വ്യായാമമായി പുനർനിർവചിച്ചിരിക്കുന്നു. മറ്റൊരുവശത്ത് ധനികരുടെ മേശയ്ക്കടിയിൽ നിന്നും വിദേശ കമ്പോള തെരുവുകളിൽ നിന്നും അപ്പക്ക ഷണങ്ങൾ ശേഖരിച്ചും അപ്പംകൊണ്ട് മാത്രം ജീവിക്കാമെന്ന് വ്യാമോഹി പ്പിച്ചുകൊണ്ട് സാമ്പത്തിക വികസന പ്രവർത്തനങ്ങൾ നടത്തി "മിഷൻ" പ്രവർത്തനം നടത്തുന്നതായി അവകാശപ്പെടുന്നു. സാത്താന്യശക്തികളു മായുള്ള ഈ സുവിശേഷ നിർവ്യാപന കരാറിൽ ഏർപ്പെട്ടുകൊണ്ടുള്ള മിഷൻ പ്രവർത്തനം, നിരുത്സാഹപ്പെടുത്തേണ്ടത് സഭയുടെ നവീകരണ ത്തിന് ഏറ്റവും അനിവാര്യമാണ്. സഭ സഭയായി തീരുന്നത് സുവിശേഷീക

രണ ദൗത്യനിർവ്വഹണം വഴി മനുഷ്യജീവിതങ്ങളെ പാപത്തിൽ നിന്നും സാത്താനിൽ നിന്നും വിമോചിപ്പിച്ച് സഭയോട് ചേർത്ത് നിത്യജീവന് അവകാശികളാക്കുമ്പോഴും അന്യായത്തിന്റെ ഘടനകളെയും നുകങ്ങളെയും തകർക്കുമ്പോഴും ആണ്. രക്ഷാകര സുവിശേഷം അത് അത്യന്താപേക്ഷിതമായിരിക്കുന്നവർക്ക് നിഷേധിക്കുവാൻ പ്രേരിപ്പിക്കുന്ന അന്യഥാ സുവിശേഷം ക്രിസ്തുനിന്ദയും നിഷേധവും അല്ലെങ്കിൽ പിന്നെ എന്താണ്? ക്രൂശിക്കപ്പെട്ട ക്രിസ്തുവിനെ പ്രസംഗിക്കുന്നതിനു പകരം സ്വന്തം "എപ്പിനോയിയാ" വഴി നിർദ്ധരിച്ചെടുത്ത ആശയങ്ങളെ ദൈവവചനമായി നട്ടുപിടിപ്പിക്കുന്നതിനുള്ള ദുർവാസനയും സഭയിൽ നിന്ന് നിർമ്മാർജ്ജനം ചെയ്യപ്പെടേണ്ടതാണ്.

**(iv)** ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തിന്റെ പാഷണ്ഡതയുടെ കേന്ദ്രബിന്ദു അതിന്റെ ക്രിസ്തുശാസ്ത്രമാണ്. അത് അറിയോസിന്റെയും നെസ്തോറിയോസിന്റെയും വേദവിപരീതത്തേക്കാൾ അത്യന്തം ക്രിസ്തുനിന്ദാപരവും ക്രിസ്തുനിഷേധപരവുമാണ്. അറിയോസ് ക്രിസ്തുവിന്റെ പൂർവ്വാസ്ഥിത്വത്തെ നിഷേധിച്ചപ്പോൾ, നെസ്തോറിയോസ് അവതാര പുരുഷന്റെ വ്യക്തിത്വത്തെ തെറ്റായി നിർവചിച്ചു. എന്നാൽ ഭാഷ്യകാരൻ പരലോകപ്രാപ്തനായ ക്രിസ്തുവിന് അദ്ദേഹത്തിന്റെ വ്യാവഹാരിക വ്യക്തിത്വ-ദൗത്യങ്ങളുമായി പുലബന്ധം പോലുമില്ലാത്ത പൂജാരിപദവിയും പ്രവർത്തനങ്ങളും കല്പിച്ചുകൊടുത്തിരിക്കുന്നു. അതും സഭയിലെ വൈദിക പദവികൾക്കും അനുഷ്ഠാനങ്ങൾക്കും കേവല മൂല്യവും സാധുതയും നൽകാൻ വേണ്ടിയും. സുവിശേഷ പ്രഘോഷിതമായിരിക്കുന്ന ദൈവരാജ്യത്തെ പാരത്രികമാക്കിയും, രാജ്യം ശത്രുരഹിതമായി പിതാവാംദൈവത്തിന് സമർപ്പിക്കുന്നതുവരെ ഭൗതികവും ആത്മികവുമായ ശത്രുക്കളോടും ദുരാത്മശക്തികളോടും ഘടനകളോടും നിരന്തര പോരാട്ടം നടത്തിക്കൊണ്ട് മനുഷ്യമദ്ധ്യേ ലോകാവസാനത്തോളം സദാ സന്നിഹിതനായിരിക്കുന്ന ലോകപരാക്രമിയും പോരാളിവീരനുമായ ദൈവപുത്രനെ (1 കൊരി. 15:24) പൂജാരിവേഷം കെട്ടിച്ച് സ്വർഗ്ഗത്തിൽ കുട്ടിദൈവമായി പ്രതിഷ്ഠിച്ചതാണ് ഭാഷ്യകാരന്റെ ക്രിസ്തുശാസ്ത്രപരമായ പാഷണ്ഡത. ഈ ദുരുപദേശത്തിന്റെ ദൂരവ്യാപകമായ ദുർഭവിഷത്താണ് സഭയിലെ വൈദികസംസ്കാരം ക്രിസ്തുവിരുദ്ധമായി (ആന്റിക്രിസ്ത്യൻ) പരിണമിച്ചുകൊണ്ടിരിക്കുന്നത്. സ്വർഗ്ഗ പൂജാരിയും തങ്ങളുടെ വിളിപ്പാട് പ്രത്യക്ഷപ്പെടുന്നവനുമായ യേശുവിന്റെ ഭൗതിക പ്രതിപുരുഷന്മാരെന്ന് അവകാശപ്പെട്ടുകൊണ്ട് ദൈവികവും വൈദികവുമായ സകലത്തിൻമേലും തന്നത്താൻ ഉയർത്തുന്ന അന്തിക്രിസ്തുക്കളായ പൂജാരികളെ (2 തെസ്സ. 2-4) സഭയിൽ സൃഷ്ടിച്ചതാണ് ഈ ഗ്രിഗോറിയൻ ക്രിസ്തുശാസ്ത്രത്തിന്റെ പ്രായോഗിക ദുർഭവിഷ്യത്ത്. വൈദികന്റെ കൈക്രിയ പ്രപഞ്ച ഊർജ്ജ സ്രോതസ്സുകളെ പൊട്ടിപ്പുറപ്പെടുവിക്കുന്നതിനുപോലും പര്യാപ്തമെന്ന് ഭാഷ്യകാരന്റെ ഒരു ശിഷ്യൻ വീമ്പിളക്കിയിരിക്കുന്നത് ഒരു ഉദാഹ

രണമാണ്.

(v) പ്രപഞ്ചം വഹിച്ചുകൊണ്ട് ദൈവത്തോട് ഏറ്റവും അടുത്തു നിൽക്കുന്നു എന്ന് അവകാശപ്പെടുന്ന ഈ വിശിഷ്ട കൗദാശിക വ്യക്തിത്വങ്ങൾ, അറുപ്പാനും മുടിപ്പാനും വേണ്ടി ആട്ടിൻതൊഴുത്തിൽ നുഴഞ്ഞുകയറിയ ആട്ടിൻതോൽ ധരിച്ച കൊടിയ ചെന്നായ്ക്കളാണെന്ന് അവരുടെ സ്വകാര്യ ജീവിതം സാക്ഷിക്കുന്നു. വൈദികന്റെ സ്വകാര്യജീവിതവും കൗദാശിക ജീവിതവും തമ്മിൽ ശൃംഖലാബന്ധം ഇല്ലെന്നും അതിനാൽ വൈദിക കർമ്മങ്ങളുടെ സാധുത കൗദാശികന്റെ ജീവിതവിശുദ്ധിയെ ആശ്രയിച്ചല്ല ഇരിക്കുന്നത് എന്നും മറ്റുമുള്ള ഭാഷ്യകാരന്റെ ധർമ്മോപദേശവും വാക്കും പ്രവർത്തിയും തമ്മിൽ ബന്ധം ആവശ്യമില്ലാത്ത ഒരു വൈദിക സംസ്കാരത്തിന് സഭയിൽ ഇടംനൽകിയിരിക്കുന്നു. ഒരു മേൽപ്പട്ടക്കാരന് എല്ലാ അർത്ഥത്തിലും ഒരു സന്യാസി ആയിരിക്കാൻ സാധ്യമല്ലെന്നു ഭാഷ്യകാരൻ സമ്മതിക്കുന്നു. സഭകളുടെ ലോകകൗൺസിൽ സെക്രട്ടറിക്ക് ചില മേൽപ്പട്ടക്കാർക്കെതിരെയുള്ള സ്ത്രീപീഡന പരാതികളും കൈകാര്യം ചെയ്യേണ്ടിവന്നിട്ടുള്ളതും ഇവിടെ സ്മർത്തവ്യമാണ്.

ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തിന്റെ ഈ പൊള്ളയായ അവകാശവാദങ്ങളും പരീശന്മാരെപ്പോലും കടത്തിവെട്ടുന്ന കുടില സദാചാരോപദേശങ്ങളും സഭയിൽ ഈ ലോകത്തെയും പരലോകത്തെയും ഒരേസമയത്ത് ഒരുപോലെ ആസ്വദിക്കാൻ സഭയുടെ വിഭവശേഷിയെ ദുർത്തോപഭോഗം ചെയ്യുന്ന ഒരു 'മദ്ധ്യവർത്തി' പൂജാരിപ്പടയെ കയറൂരി വിട്ടിരിക്കുന്നു. അവരിൽ നിന്ന് കാശ് ഈശോമാരായിട്ടുള്ള 'കാശ്ശീഇശോ താവ്റോകളും' അവരിൽ നിന്ന് 'ഹാസിയോ താവ്റോകളും' വളർന്ന് പെരുകി ഭൂമിയിൽ ഊടാടി സഞ്ചരിച്ച് സഭയെ മുടിക്കുന്നു. കുഞ്ഞാടുകൾ കടക്കെണിയിൽക്കുടുങ്ങി ജീവനൊടുക്കേണ്ടി വരുമ്പോൾ തങ്ങളുടെ ഉയർന്ന ബാങ്ക് ബാലൻസുകളിലും, പാർപ്പിടരഹിത ജനകോടികളുടെ മദ്ധ്യത്തിൽ തങ്ങളുടെ ആഡംബരവസതികളിലും കാറുകളിലും റിയൽ എസ്റ്റേറ്റുകളിലും അവർ കൗദാശിക കൃപാനുഗ്രഹങ്ങൾ കണ്ട് മദിക്കുന്നു. അപകടത്തിൽപെട്ടു വഴിമദ്ധ്യേ മരണത്തോടു മല്ലടിച്ചു കിടക്കുന്നവരെ മറികടന്നു കൂദാശിക്കാൻ പോകുന്നതിൽ അവർ ദൈവനിയോഗം കണ്ടെത്തുന്നു. നാവിന്റെ സ്വർണ്ണമൂല്യം കണ്ടെത്തിയ ഈ അന്തിക്രിസ്തുക്കൾ കാണാതെപോയ കുഞ്ഞാടിനെ അന്വേഷിക്കുന്നതിനു പകരം 8001 ചുരത്താൻ കഴിവുള്ള പെണ്ണാടുകളെ തെരഞ്ഞു നടക്കുന്നു. സമൂഹത്തിന്റെ ഘടനാപരമായ അനീതിക്ക് ഇരയായി ആദിവാസിക്കോളനികളിലും ചേരികളിലും മനുഷ്യത്വം നിഷേധിക്കപ്പെട്ട് തലമുറകളായി കഴിഞ്ഞുകൂടുന്ന ദുർബലവിഭാഗങ്ങളുടെ വിമോചനത്തിന് ഇവർക്ക് യാതൊരു പദ്ധതികളും ഇല്ല. മരിച്ചവരെ കുഴിച്ചിടുന്ന ഈ മരിച്ചവർ തങ്ങൾക്കുവേണ്ടി ജീവിച്ചിരിക്കുമ്പോൾ തന്നെ മാർബിൾ ശവകുടീരങ്ങളും സ്മാരക മന്ദിരങ്ങളും ലക്ഷങ്ങൾ മുടക്കി നിർമ്മിക്കുന്നു. അവയ്ക്കു വേണ്ടി സഭയുടെ

വിഭവശേഷി ധൂർത്തടിക്കുന്നു. വിശ്വാസിസമൂഹത്തിന്റെ കർമ്മശേഷിയെയും സുവിശേഷ ലക്ഷ്യങ്ങളിൽനിന്നും താല്പര്യങ്ങളിൽനിന്നും വ്യതിചലിപ്പിക്കുന്നു. അത്യുന്നതന്റെ ചിറകിന്റെ സംരക്ഷണം നഷ്ടപ്പെട്ട് ഈ കൗദാശിക ഗണങ്ങളിൽപ്പെട്ടവർ ദയറാകളിലും, തടാകങ്ങളിലും കടലിലും കരയിലും, സെമിനാരികളിലും, പെരുവഴിയിലും ആരൂഢങ്ങളിലും അറുകൊലകളും അനാഥപ്രേതങ്ങളുമായി മാറിക്കൊണ്ടിരിക്കുന്നത് കണ്ടിട്ടും ഇവരുടെ കണ്ണ് തുറക്കാത്തത് എത്രയോ പരിതാപകരം! ദൈവം നന്മ മാത്രം സൃഷ്ടിക്കുന്നവനാകയാൽ അവസാന വിധിദിവസം പോലും ദയവിന്റെയും കരുണയുടെയും ദിവസമായിരിക്കുമെന്ന് ഭാഷ്യകാരൻ ഉറപ്പ് നൽകിയിരിക്കുന്നു.

**(vi)** ഭാഷ്യകാരനും ശിക്ഷ്യഗണങ്ങളും സെമിനാരിയെ ഈ അന്യഥാ സുവിശേഷ പ്രചരണവേദിയാക്കുക മാത്രമല്ല, അതിനെ സഭയെ പാശ്ചാത്യവത്ക്കരിച്ച് ആഗോളവത്ക്കരിക്കുന്നതിനുള്ള വേദിയും കൂടിയാക്കിയിരിക്കുകയാണ്. ഈ വിപത്തിൽ നിന്ന് സെമിനാരിയെ വിമോചിപ്പിച്ചെങ്കിൽ മാത്രമേ സഭയ്ക്ക് ശരിയായ നേതൃത്വവും ഇടയപരിപാലനവും നൽകാൻ പര്യാപ്തമായ ഉൾക്കാഴ്ചയും പരിശുദ്ധാത്മ നിറവുമുള്ള അജപാലകരും ഉപദേഷ്ടാക്കന്മാരും സഭയിൽ എഴുന്നേൽക്കുകയുള്ളു. സഭയിലെ ദൈവവിളികളെ പൂജാരീകരിച്ചും പാശ്ചാത്യവത്ക്കരിച്ചും ഓർത്തഡോക്സീകരിച്ചും ധൂർത്തോപഭോഗം നടത്തുന്നതിനുള്ള വേദികൾ മാത്രമാണ് ഇന്ന് സഭയിലെ സെമിനാരികൾ. ഒരിക്കൽ നിഷ്കാസനം ചെയ്യപ്പെട്ട അഗസ്തീനിയൻ പാരമ്പര്യത്തിന്റെ കത്തോലികവും അകത്തോലികവുമായ ദൈവശാസ്ത്ര സരണികളോടൊപ്പം ഭാഷ്യകാരന്റെ അന്യഥാ സുവിശേഷം വഴി യവനദർശനങ്ങളും ആദ്ധ്യാത്മികതയും സെമിനാരി വിദ്യാർത്ഥികളുടെ മസ്തിഷ്ക്ക പ്രക്ഷാളനത്തിന് നിർബാധം ഉപയോഗിക്കുന്നു. ഈ യവന - ലാറ്റിൻ വിഷക്കനികളുടെ പ്രേതീകരണ വശ്യതയിൽ നിന്നും സെമിനാരി അഭ്യസനത്തെ വിമുക്തമാക്കേണ്ടിയിരിക്കുന്നു.

**(vii)** കർത്തൃപ്രകല്പിതമായ ദൗത്യദ്വയങ്ങളിൽ നിന്ന് ഒളിച്ചോടി സഭയെ സമുദായാചാരാനുഷ്ഠാന നിബദ്ധിതമായ ഒരു ജാതി സമൂഹമായി അധഃപതിപ്പിക്കുന്നതിന്റെയും യേശുവിനെ സുഗന്ധഹവ്യമോഹിയായും സർഗപൂജാരിയായും പ്രതിഷ്ഠിക്കുന്നതിന്റെയും മറ്റൊരു ഭവിഷ്യത്ത് ഭാരതത്തിൽ സഭയുടെ ഉന്മൂല നാശമാണ്. സഭാ ദൗത്യത്തെ കൂദാശായജ്ഞ പ്രധാനമാക്കിയ ശീമയിലെ സുറിയാനിസഭയ്ക്ക് മുസ്ലീം മതമൗലിക തീവ്രവാദങ്ങൾക്കു മുമ്പിൽ പിടിച്ചുനിൽക്കാനാവാതെ കൂദാശായജ്ഞ സൂത്രങ്ങളുടെ തക്സായും പെങ്കീസായും, കാപ്പായും കുപ്പായവും, കാസായും പീലാസായും പെറുക്കികെട്ടി ഉപജീവനാർത്ഥം പാശ്ചാത്യരാജ്യങ്ങളിലേക്ക് കുടിയേറേണ്ടതായി വന്നു. ഭാരതത്തിൽ ഇന്ന് മതത്തിന്റെ രാഷ്ട്രീയവത്ക്കരണവും മതമൗലികവാദികളുടെ ശാക്തീകരണവും ആണ് നടന്നുകൊണ്ടിരിക്കുന്നത്. കൂദാശായജ്ഞങ്ങളും ധൂപാർപ്പണവും വഴി ഈ മുന്നേറ്റങ്ങളെ നേരിടാനുള്ള

ആത്മീകമോ ഭൗതികമോ ആയ ശക്തി ലഭ്യമല്ല എന്നുള്ളതാണ് ശീമക്കാരുടെ പലായനം നൽകുന്ന ഗുണപാഠം. ഭാഷ്യകാരന്റെ സുവിശേഷ നിർവ്യാപന നയവും വികലമായ ദൗത്യനിർവ്വചനവും മലങ്കരസഭയെ കാരം ഇല്ലാത്ത ഉപ്പു പോലെയാക്കി പരിശുദ്ധാത്മ ശുഷ്കതയിലേക്കാണ് നയിച്ചുകൊണ്ടിരിക്കുന്നത്. വിശ്വാസിസമൂഹത്തിന് പ്രതികരണശേഷി നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. സഭയെ പല സഹസ്രം വെള്ളിക്കാശിന് ഒറ്റിക്കൊടുത്തുകൊണ്ട് വിദ്യാഭ്യാസ കച്ചവടവും ആതുരസേവനവും പൊടിപൊടിക്കുന്നു.

(viii) ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തിൽ നിന്നും, "അദ്വൈതം" പോലുള്ള ഇതര പാഷാണ്ഡോപദേശങ്ങളിൽ നിന്നും, സുവിശേഷീകരണ വിദ്വേഷികളിൽ നിന്നും ചിത്രാരാധകരുടെ കപട ആത്മീയതയിൽ നിന്നും സഭയെയും സെമിനാരിയെയും വിമോചിപ്പിച്ച് ക്രിസ്തുദൗത്യത്തിന്റെ മൗലിക താല്പര്യങ്ങളിലേക്ക് സഭയെ പുനരാനയിച്ചും, സഭയിലെ ദൈവവിളികളുടെയും, വിഭവശേഷികളുടെയും ദുർത്തോപഭോഗം അവസാനിപ്പിച്ച് അവ ഭാരത സുവിശേഷീകരണത്തിന് മിഷ്യനറിമാരെയും, സഭാസേവനത്തിന് അജപാലകരെയും പരിശീലിപ്പിക്കുന്നതിന് ലഭ്യമാക്കുകയാണ് പരിശുദ്ധാത്മ നിയോഗമുള്ള കർത്തൃസ്നേഹികളായ ഏതൊരു സഭാംഗത്തിന്റെയും കർത്തവ്യം. കോടികൾ മുടക്കി ദൈവാലയ സമുച്ചയങ്ങളും അരമനകളും പണികഴിപ്പിക്കുന്നതിൽ യാതൊരു സുവിശേഷ ന്യായീകരണവും ഞങ്ങൾ കാണുന്നില്ല.

(ix) നെസ്തോറിയൻ പാഷാണ്ഡതയ്ക്കെതിരെ ആദ്യം ശബ്ദം ഉയർത്തിയ യുസേബിയോസ് (Dorylaem) അതിനു തുനിഞ്ഞപ്പോൾ അദ്ദേഹം വെറുമൊരു അല്മായക്കാരൻ ചെറുപ്പക്കാരനായിരുന്നു. അതുപോലെ ഭാഷ്യകാരന്റെ അന്യഥാ സുവിശേഷം ക്രിസ്തുനിന്ദാപരവും ക്രിസ്തുനിഷേധപരവും ആകയാൽ തികഞ്ഞ പാഷാണ്ഡതയാണെന്നും അക്കാരണത്താൽ ഭാഷ്യകാരനെയും ഉപദേശത്തെയും അപ്പോസ്തോലനായ പൗലോസ് ഗലാത്യലേഖനം 1:8-9 വരെയുള്ള ഭാഗത്തു പറയുന്നതുപോലെ സഭയിൽ നിന്ന് ശപിച്ച് പുറന്തള്ളണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതനായ ഇൻകംടാക്സ് കമ്മീഷണർ കെ. സി. തോമസ് ഐ.എ.എസ്. തന്റെ സഹോദരസ്ഥാനിയായ വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായ്ക്കും തുടർന്ന് സുന്നഹദോസിനും അപേക്ഷകൾ സമർപ്പിച്ചിരുന്നു. കോട്ടയത്തു നടന്ന പല ചർച്ചാവേദികളിലും അദ്ദേഹം ഭാഷ്യകാരന്റെ പാഷണ്ഡതയെ പരസ്യമായി ചോദ്യം ചെയ്തിരുന്നു. അദ്ദേഹത്തെ പല മീറ്റിംഗുകളിൽ നിന്നും ഭാഷ്യകാരൻ ഇറക്കി വിടീച്ചിരുന്നതായും അറിയാൻ കഴിഞ്ഞിട്ടുണ്ട്. അദ്ദേഹവുമായി നടത്തിയ ഒരഭിമുഖത്തിൽ അദ്ദേഹം ഇക്കാര്യങ്ങളെ സ്ഥിരീകരിച്ചിട്ടുണ്ട്. ഗ്രിഗോറിയൻ പാഷണ്ഡതയ്ക്കെതിരെ ആദ്യം ശബ്ദം ഉയർത്തിയ ആ അൽമായക്കാരന്റ ആത്മാവിന് നിത്യശാന്തി നേരുന്നതോടൊപ്പം, അർഹിക്കുന്ന പരിഗണന ലഭിക്കാതെ പോയ അദ്ദേഹത്തിന്റെ അപേക്ഷ സുന്നഹ

ദോസും സഭാ മാനേജിംഗ് കമ്മറ്റിയും പുനഃപരിശോധനയ്ക്കെടുക്കണമെന്ന് അത്മായവേദി ഇതിനാൽ അഭ്യർത്ഥിക്കുന്നു.

(x) *ഗ്രീഗോറിയൻ പാഷണ്ഡതയുടെ നീരാളിപ്പിടുത്തത്തിൽ നിന്നും അതിന്റെ വക്താക്കളും പ്രയോക്താക്കളും ആയി സെമിനാരി ഭരണവും അദ്ധ്യാപനവും കൈയടക്കിയിരിക്കുന്ന ഭാഷ്യകാരന്റെ ശിഷ്യഗണത്തിൽ നിന്നും സെറാമ്പൂർ വിധേയത്വം വഴിയുള്ള പാശ്ചാത്യവത്ക്കരണത്തിൽ നിന്നും സെമിനാരിയെ വിമോചിപ്പിക്കുന്നതിന് അത്മായവേദി ഒരു പ്രത്യക്ഷ സന്ധിയില്ലാസമരത്തിന് തയ്യാറെടുക്കുകയാണ്. ഈ പ്രവാചക സംരംഭത്തിൽ ദൈവശാസ്ത്ര വിദ്യാർത്ഥി യൂണിയൻ രൂപവത്ക്കരിച്ച് എല്ലാ സെമിനാരി വിദ്യാർത്ഥികളും സഹകരിക്കണമെന്ന് ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. ദൈവശാസ്ത്ര വിദ്യാർത്ഥികളുടെ അസംഘടിതാവസ്ഥയും അതിവിധേയത്വവും അതിഭാവുകത്വവും മുതലെടുത്തും സ്വതന്ത്ര ചിന്താശക്തിയെ മുരടിപ്പിച്ചുമാണ് പാശ്ചാത്യ ബൗദ്ധിക തരംഗങ്ങളെ അവരിലേക്ക് പ്രസരിപ്പിച്ച് അവരെ പരാന്നഭുക്കുകളായ പൂജാരിമാരാക്കുന്നത്. ദൈവശാസ്ത്ര വിദ്യാർത്ഥി സമൂഹം പ്രവാചക - പ്രതികരണ ശേഷിയുള്ള ഒരു സമൂഹമായി സംഘടിച്ചെങ്കിലേ ഭാരതത്തിൽ മലങ്കരസഭയ്ക്ക് അതിന്റെ ജാതീയതയിൽ നിന്നും വിമുക്തി ലഭ്യമാവൂ. അവസരവാദികളും ഭാഗ്യാന്വേഷികളും വെട്ടിനിരത്തു വിദഗ്ധരും സ്വവർഗപ്രേമികളുമായ ദൈവശാസ്ത്ര പണ്ഡിതന്മാരുടെ തടവറയിൽ നിന്ന് ദൈവശാസ്ത്ര വിദ്യാർത്ഥി സമൂഹം സ്വയം വിമോചിതരാകണം.*

(xi) *ദൈവവിളിയുടെ അടിസ്ഥാനത്തിലോ മനഃസാക്ഷിയുടെ ആഹ്വാനം അനുസരിച്ച് സ്വമേധയാലോ കർത്തൃപ്രകൽപിതമായ പ്രേഷിതദൗത്യത്തിനോ ഇടയപരിപാലനത്തിനോ സ്വയം സമർപ്പിക്കുന്നവർക്ക് അതിനുള്ള വിദഗ്ധ പരിശീലനം ലഭിക്കുവാൻ സ്ത്രീ പുരുഷ ഭേദമെന്യേ അർഹതയും അവകാശവും ഉണ്ട്. സമുദായചരങ്ങളായ സപ്തകർമ്മങ്ങൾ (കൂദാശകൾ) അനുഷ്ഠിക്കുന്നതിന് പൂജാരി പരിശീലനം നൽകേണ്ട എന്ന് ഞങ്ങൾ പറയുന്നില്ല. എന്നാൽ കൂദാശായജ്ഞത്തിൽ സുവിശേഷീകരണ ദൗത്യവും അജപാലനവും അടങ്ങിയിരിക്കുന്നു എന്ന പ്രവാചക - വിശുദ്ധാത്മ വിരുദ്ധ സമീപനത്തിനും കൂദാശായജ്ഞാനുഷ്ഠാനങ്ങൾ പ്രൗഢിയും ആഡംബരപൂർണ്ണവും ആക്കാൻ പ്രേരിപ്പിച്ചും അൽമായക്കാരെക്കൊണ്ട് ധൂർത്തടിപ്പിച്ച് അവരെ കൊള്ളയടിക്കുന്ന പ്രവണതയ്ക്കും*

*അന്ത്യം കുറിച്ചേ മതിയാകൂ. ഭാഷ്യകാരന്റെ അന്യഥാ സുവിശേഷ പ്രചരണത്തിനും, സഭയുടെ പാശ്ചാത്യവത്ക്കരണത്തിനും സെമിനാരികളെ വേദിയാക്കുന്നത് അവസാനിപ്പിക്കണം.*

***ഭാഷ്യകാരന്റെ അന്യഥാ സുവിശേഷത്തെ പാഷണ്ഡതയായി പ്രഖ്യാപിച്ച് ഇതിനാൽ ഞങ്ങൾ ശപിച്ചു തള്ളുന്നു. ഈ വേദവിപരീതത്തിന്റെ പ്രയോക്താക്കളും പ്രവാചകരുമായവരെ സെമിനാരിയിൽ നിന്ന് നിഷ്കാസനം ചെയ്യണമെന്നും ഞങ്ങൾ ആവശ്യപ്പെടുന്നു.***